

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 06 No. 47 THE ONLINE OFFICIAL NEWS BULLETIN 2023 November 18


## SEASON OF ANNUNCIATION | അറിയിപ്പുകാലം

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| ♪3 Suboreh dazkharyo Annunciation to Zachariah (Father of John the Baptism) 19 | ♪7 12th Mem. of Job Mar Philoxenose ✠ (Pathanapuram Mt. Tabor Dayara) 20 | ♪3 ✠Feast of the Entance of St. Mary to the Jerusalem Temple 21 | ♪7 22 | ♪3 23 | ♪7 207th Mem. of Sabha Jyothis Pulikkottil Joseph Mar Dionysius I ✠ 27th Mem. of Paulos Mar Gregorios ✠ (Kottayam Old Seminary) 24 | ♪3 Comme. of St. Clement of Rome 25 |



ഡോ. സിറിയക് തോമസിന്റെ 80-ാമത് ജന്മദിനത്തോട് അനുബന്ധിച്ച്, കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിലെ സോഫിയാ സെന്ററിൽ സ്നേഹസായാഹ്നം സംഘടിപ്പിച്ചു. ഫാ. ഡോ. ടി. ജെ. ജോഷ്വ ഫൗണ്ടേഷന്റെ ആഭിമുഖ്യത്തിൽ സംഘടിപ്പിച്ച കൂട്ടായ്മയിൽ പ. കാതോലിക്കാബാവാ ഉൾപ്പെടുന്ന പിതാക്കന്മാരും, രാഷ്ട്രീയ-സാംസ്കാരിക നേതാക്കന്മാരും പങ്കെടുത്തു.



ആഗോള തീർത്ഥാടന കേന്ദ്രമായ ചന്ദനപ്പള്ളി വലിയപള്ളിയുടെ പുണ്യ പുരാതനമായ ഒറ്റക്കൽ കുരിശിന്റെ സമീപത്തു പുതുക്കി പണിത സെന്റ് ജോർജ്ജ് പ്രയർ സ്പോട്ടിന്റെ കൂദാശാകർമ്മം പ. കാതോലിക്കാ ബാവായുടെ മുഖ്യകാർമ്മികത്വത്തിലും ഡോ. എബ്രഹാം മാർ സെറാഫിമിന്റെയും വൈദികരുടെയും സഹകാർമ്മികത്വത്തിലും നിർവഹിച്ചു.



സീതത്തോട്ടിൽ എത്തിയ പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായ്ക്കും മാത്യൂസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്തായ്ക്കും ഡോ. ജോഷ്വാ മാർ നിക്കോദിമോസ് മെത്രാപ്പോലീത്തായ്ക്കും സീതത്തോട് സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് ഇടവകയുടെ നേതൃത്വത്തിൽ പൗരാവലി സ്വീകരണം നൽകി.



വടവുകോട് രാജർഷി മെമ്മോറിയൽ ഹയർ സെക്കന്ററി സ്കൂളിന്റെ അങ്കണത്തിൽ രാഷ്ട്രപിതാവ് മഹാത്മാഗാന്ധിയുടെ പ്രതിമ സ്കൂൾ മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ അനാഛാദനം ചെയ്തു.

## സെറാമ്പൂർ സർവ്വകലാശാല ഫാ. ഡോ. കെ. എം. ജോർജിനെ ഡോക്ടറേറ്റ് നൽകി ആദരിക്കുന്നു



തിരുവനന്തപുരം: സെറാംപൂർ സർവ്വകലാശാല കോൺവൊക്കേഷൻ 23 മുതൽ 25 വരെ കണ്ണമ്മൂല കേരള യുണൈറ്റഡ് തിയോളജിക്കൽ സെമിനാരിയിൽ നടക്കും. എം. ജി. യൂണിവേഴ്സിറ്റിയിലെ പൗലോസ് മാർ ഗ്രീഗോറിയോസ് ചെയർ അദ്ധ്യക്ഷനും ഞാലിയാകുഴി സോപാന അക്കാഡമി ഡയറക്ടറുമായ ഫാ. ഡോ. കെ. എം. ജോർജിനെ വേദശാസ്ത്ര എക്യുമെനിക്കൽ രംഗങ്ങളിലെ സമഗ്ര സംഭാവനകൾ പരിഗണിച്ച് ഡോക്ടർ ഓഫ് ഡിവിനിറ്റി ബിരുദം നൽകി ആദരിക്കും.

24-ന് വിവിധ സെമിനാറുകൾ നടക്കും. 25-ന് രാവിലെ 8.30-ന് മിഷൻ സെമിനാറിന് ഫാ. ഡോ. കെ. എം. ജോർജ് മുഖ്യപ്രഭാഷണം നടത്തും. ഉച്ചയ്ക്ക് 3.30-ന് നടക്കുന്ന ബിരുദദാന ചടങ്ങിൽ സെനറ്റ് ഓഫ് സെറാംപൂർ പ്രസിഡന്റ് ഡോ. സഖറിയാസ് മാർ അപ്രേം അദ്ധ്യക്ഷത വഹിക്കും.

ഇന്ത്യയിലെ 65 വേദശാസ്ത്ര സെമിനാരികളിൽ നിന്നും ബിരുദ, ബിരുദാനന്തര, ഡോക്ടർ പഠനം പൂർത്തിയാക്കിയവർക്ക് ബിരുദദാന സമർപ്പണം നടക്കും. യു ജി.സി. അംഗീകാരമുള്ള ബംഗാളിലെ സെറാംപൂർ സർവ്വകലാശാലയുടെ കീഴിലാണ് ഇന്ത്യയിലെ 65 സെമിനാരികൾ അഫിലിയേറ്റ് ചെയ്ത് പ്രവർത്തിക്കുന്നത്.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ആരാധനാ കലണ്ടർ

# ശുദ്ധീകരിക്കപ്പെട്ട് പ്രതിഷ്ഠിക്കപ്പെട്ടവരായി മനുഷ്യാവതാരത്തിന്റെ മഹാ രഹസ്യത്തിന്റെ അറിയിപ്പിനായി കാതോർക്കാം

**ഡോ. ഗീവർഗീസ് മാർ യൂലിയോസ്**



പ്രപഞ്ചോല്പത്തി മുതൽ രക്ഷകന്റെ മനുഷ്യാവതാരം വരെ ദീർഘദർശിമാരിലൂടെയും നിബിയന്മാരിലൂടെയും പ്രസംഗരിലൂടെയും ഉണ്ടായ ഭാഗിക അറിയിപ്പുകളുടെ പൂർത്തീകരണമായി കാലത്തികവിൽ കന്യകയുടെ അടുക്കലേക്ക് അറിയിപ്പിന്റെ ദൂതനായ ഗബ്രിയേൽ എത്തുന്നതോടെ ദൈവപുത്രന്റെ മനുഷ്യാവതാരം എന്ന അത്ഭുതം യഥാർത്ഥ്യമാകുന്നു. അതിനെ സാക്ഷിപ്പാനായി അവന്റെ മുന്നോടിയായി യോഹന്നാൻ സ്നാപകൻ എത്തുന്നു. സ്നാപകന്റെ ജനനം സംഭവിക്കുമെന്ന് അവന്റെ പിതാവിന് അറിയിപ്പു ലഭിക്കുന്നതോടെ ഒരിക്കൽ കൂടെ 'ക്രിസ്തുമസ്' കാലമെന്ന് സാധാരണക്കാർ വിളിക്കുന്ന അറിയിപ്പു കാലത്തേക്ക് പ. സഭ പ്രവേശിക്കുന്നു. സഖറിയാ പുരോഹിതനുണ്ടായ അറിയിപ്പിന്റെ ഞായറാഴ്ചയിൽ നമുക്കും നന്മയുടെ ദൂതുകൾക്കായി കാതോർക്കാം.

പ്രവചനങ്ങളുടെ പൂർത്തീകരണത്തിൽ വായ് മൗനമാകുന്നു. ഗർഭം തുറക്കപ്പെടുന്നു; വന്ധ്യത്വം ഉത്പാദനത്തിന് വഴിമാറുന്നു. പഴയനിയമ അറിയിപ്പുകളുടെ പൂർത്തീകരണവും പുതിയനിയമ ആരംഭത്തിന്റെ അറിയിപ്പുകാരനും ആയ യൂഹാനോൻ മാംദാനയുടെ ജനനത്തെക്കുറിച്ച് സഖറിയാ പുരോഹിതനുണ്ടാകുന്ന സ്വർഗ്ഗീയ വെളിപ്പാടിന്റെ പൊരുൾ ആഴമായ ധ്യാനം കൊണ്ടു മാത്രമേ വെളിപ്പെടുകയുള്ളു. "പണ്ട് ഭാഗം ഭാഗമായിട്ടും വിവിധമായിട്ടും, പ്രവാചകന്മാർ മുഖാന്തരം പിതാക്കന്മാരോട് അരുളിചെയ്തത് പുത്രനിൽ പൂർണ്ണതയിൽ വെളിപ്പെടുന്നു. സത്യത്തിന്റെ പ്രവാചകനും സ്ഥാനപതിയുമായിട്ടാണ് യൂഹാനോൻ പ്രത്യക്ഷപ്പെടുന്നത്.

പ്രവാചകന്മാരിൽ തലവനായ മോശ മുതലുള്ള പാരമ്പര്യത്തിന്റെ അനസ്യൂത കണ്ണിയായ സഖറിയാവും അഹറോന്യ പുത്രിയായ ഏലിശുബയും നമുക്ക് ശക്തമായ പ്രതീകങ്ങളാണ്. ദൈവനിയോഗത്താലുള്ള അവരുടെ ആത്മീയ സംയോഗത്തിൽ ന്യായപ്രമാണത്തിന്റെ വാക്കുകളും ചിന്തകളും ആത്മദർശനത്തിന് വഴിമാറുന്നു; മൗനമാക്കപ്പെടുന്നു. അവിടെ വന്ധ്യത്വം നീങ്ങി രക്ഷകന്റെ മുന്നോടി ഗർഭത്തിൽ ഉരുവാകുന്നു.

"മനുഷ്യരോടുള്ള അവർണ്ണനീയമായ സ്നേഹത്താൽ അവരുടെ രക്ഷയ്ക്കു വേണ്ടി മനുഷ്യനായിത്തീർന്നു." ജീർണ്ണപ്രായമായ പഴയനിയമത്തെ പുതുക്കുകയും തന്റെ വരവിനു മുമ്പ് പ്രസംഗകനെ അയച്ച് അകന്നുപോയിരുന്ന ജാതികളെ തന്റെ പക്കലേക്കു വിളിക്കുകയും ചെയ്ത അത്യുന്നതനായ ദൈവമെ!" എന്ന പ്രാരംഭപ്രാർത്ഥനയിൽ ഈ ദിവസത്തിന്റെ മുഴുവൻ സന്ദേശം ഉൾക്കൊണ്ടിട്ടുണ്ട്. സൃഷ്ടിയുടെ ആരംഭം മുതൽ ക്രിസ്തുസംഭവം വരെയുള്ള ചരിത്രമാണല്ലോ ആരാധനാവർഷത്തിന്റെ ഒന്നാം കാലമായ അറിയിപ്പുകാലത്തിന്റെ ഇതിവൃത്തം. അവിടെ ആദ്യ രണ്ട് ആഴ്ചകൾ നവീകരണത്തിനും പ്രതിഷ്ഠയ്ക്കുമായി വേർതിരിച്ചശേഷം ആദം മുതലുള്ള എല്ലാ പ്രവാചകന്മാരുടെയും വെളിപ്പാടുകളുടെയും പുരോഹിതന്മാരുടെ ബലി വഴിപാടുകളുടെയും രാജാക്കന്മാരുടെയും ഭരണാധികാരികളുടെയും കാഴ്ചയർപ്പണങ്ങളുടെയും ആകെ തുകയായി മനുഷ്യാവതാരം സംഭവിക്കുന്നു; പുതിയനിയമം ആരംഭിക്കുന്നു. അവയ്ക്കിടയിലെ മദ്ധ്യസ്ഥൻ ആയിട്ടാണ് യൂഹാനോൻ മാംദോനോയെ അയയ്ക്കുന്നതെന്ന് ഈ ദിനത്തിലെ വേദവായനകളും പ്രൊമിയോൻ - സെദറാകളും എത്രോ-ഹൂത്തോമോകളും വ്യക്തമായി നമ്മെ പഠിപ്പിക്കുന്നുണ്ട്. "സർവ്വത്തിലും ഭാഗ്യവാനും, അതതുകാലത്തു തന്റെ വിശുദ്ധ പ്രവാചകന്മാർ മുഖാന്തിരം താൻ മൂലമുള്ള രക്ഷയെ അറിയിച്ച സർവ്വ ഭൂവിഭാഗങ്ങളുടെയും, തന്റെ പ്രസംഗകന്റെ സന്തോഷകരമായ ജനനവാർത്ത അറിയിപ്പാൻ, തന്റെ പുരോഹിതനായ സഖറിയായുടെ പക്കൽ പ്രധാന ദൂതനായ ഗബ്രിയേലിനെ അയച്ച് തന്റെ സ്ഥാനപതിയായ യോഹന്നാന്റെ ജനനത്തെ വിശുദ്ധ ആലയത്തിൽ ധൂപാർപ്പണ സമയത്ത് കാണിച്ചവനുമായ കർത്താവിനു സ്തുതി" എന്നാണ് സന്ധ്യാനമസ്കാരത്തിലെ പ്രൊമിയോനിൽ നാം പ്രാർത്ഥിക്കുന്നത്.

ഈ ദിവസത്തെ മറ്റ് പ്രൊമിയോനുകളിലും സെദറാകളിലും ഈ ആശയം മനോഹരമായ വിധങ്ങളിലും ആത്മീയ വ്യാഖ്യാനങ്ങളാലും വ്യക്തമാക്കപ്പെടുന്നു. "അനാദിയിൽ സ്വർഗ്ഗീയ പിതാവിൽ നിന്നും ജനിച്ച അനാദ്യന്ത സ്വയംഭൂവും യഥാർത്ഥ പുത്രനും വചനവുമായ ദൈവമെ, ദർശകരും ദീർഘദർശിമാരും പിതാക്കന്മാരും നീതിമാന്മാരും പുരോഹിതന്മാരും പുണ്യവാന്മാരും നിന്നെപ്പറ്റി മുന്നറിയിച്ചു. വിവിധ ദൃഷ്ടാന്തങ്ങളാൽ നിന്നെ അവർ കാണിച്ച ഉപമകളാലും സാദൃശ്യങ്ങളാലും നിന്നെ വെളിപ്പെടുത്തി. ... പൂർവ്വകാലത്തെ സന്താനരഹിതർക്ക് സന്താനങ്ങളെ കൊടുത്തു. വൃദ്ധരായ സഖറിയായുടെയും ഏലിശുബായുടെയും പ്രായാധിക്യത്താൽ ക്ഷീണിച്ച ദേഹത്തെ നീ ശക്തിപ്പെടുത്തി. അവരുടെ വന്ധ്യത്വത്തിന് പരിഹാരമുണ്ടാക്കി അവരിൽ നിന്നും യോഹന്നാനെ ഉല്പാദിപ്പിച്ച് അവനെ രക്ഷകന്റെ വരവിന് മുമ്പായി നീ അയച്ച്" എന്നിങ്ങനെ പോകുന്നു ആ ധ്യാനചിന്ത.

യോഹന്നാൻ അത്യുച്ചത്തിൽ പ്രസംഗിച്ച് - മരുഭൂമിയിലെ ശബ്ദം - മിന്നൽ കൊണ്ടെന്നവണ്ണം ലോകത്തിനു പ്രകാശം കൊടുത്തുവെന്നും ആകയാൽ നിന്റെ ശോഭയുള്ള ഉദയത്തിനു മുമ്പുള്ള നക്ഷത്രമായി അവൻ കാണപ്പെട്ടുവെന്നും സാക്ഷാൽ നീതിസൂര്യനും പ്രകാശവുമായ നിന്നിലേക്ക് അവൻ സർവ്വരെയും ആകർഷിച്ചുയെന്നും അവൻ നിന്റെ രഹസ്യവും സ്വരൂപവും വഹിച്ചവനും വ്യർത്ഥ്യാത്മാക്കളെ അനുതാപത്തിലേക്ക് കൊണ്ടുവന്ന് പുഷ്ടിപ്പെടുത്തിയ യഥാർത്ഥ കർഷകനാകുന്നുമെന്നും പ. സഭ സാക്ഷിക്കുന്നു. അവൻ മരുഭൂമിയിലെ വിജാതീയരെ നല്ല ലാവണ്യവും ആത്മീയക്രമവും നിറച്ച് മഹത്വമുള്ളവരാക്കി; താണ താഴ്വരകളാകുന്ന ഹൃദയങ്ങളെ അവൻ ദൈവിക അറിവുകൊണ്ട് നികത്തി; വികടചിന്തകളാകുന്ന പൊങ്ങിയ കുന്നുകളെ അവൻ നിരപ്പാക്കി, തന്റെ ഏവൻഗേലിയോന്റെ പ്രമാണങ്ങളെ സ്വീകരിപ്പാൻ ഉഴുതു തയ്യാറാക്കി. ഭർത്തൃമതിയായ യഹൂദ സഭയുടെ ആത്മീയ വന്ധ്യത്വത്തിനു പകരം ത്യജിക്കപ്പെട്ടിരുന്ന പുറജാതിക്കാരിക്കു നിർമ്മലരും വിശ്വാസികളുമായ മക്കളെ വർദ്ധിപ്പിച്ചു.

'ദൈവത്താൽ ഓർക്കപ്പെട്ടവൻ' എന്നാണ് സഖറിയാവ് എന്ന പദത്തിന്റെ അർത്ഥം. 'ദൈവത്തിനു വിശുദ്ധം' അഥവാ 'വേർതിരിക്കപ്പെട്ടത്' എന്നൊക്കെയാണ് ഏലിശുബാ എന്ന പദത്തിന്റെ അർത്ഥം. അതിവിശുദ്ധ സ്ഥലത്ത് ധൂപാർപ്പണത്തോടെ പ്രാർത്ഥിക്കുമ്പോഴാണ് ദൈവദൂതനായ ഗബ്രിയേൽ ('ദൈവം വലിയവൻ' എന്നർത്ഥം) സഖറിയാ പുരോഹിതന് പ്രത്യക്ഷപ്പെടുന്നത്. ധൂപാർപ്പണത്തോടെയുള്ള ആഴമായ പ്രാർത്ഥനയ്ക്ക് ഉത്തരം ലഭിക്കുമെന്ന് ഈ സംഭവം നമ്മെ ഓർമ്മിപ്പിക്കുന്നു. "നിന്റെ പ്രാർത്ഥന അംഗീകരിക്കപ്പെട്ടു; നിന്റെ ധൂപം സ്വീകരിക്കപ്പെട്ടു; ഗർഭത്തിൽ വച്ചുതന്നെ പരിശുദ്ധാത്മാവിനാൽ നിറയുന്ന ഒരു മകനെ ദൈവം നിനക്ക് നൽകും. നീ അവനെ ദൈവം കരുണയാകുന്നുവെന്ന് അർത്ഥമുള്ള യോഹന്നാൻ (യാഹ്-ഹന്നാൻ) എന്ന് പേർ വിളിക്കണം" എന്ന നന്മയുടെ അറിയിപ്പാണ് അവന് ലഭിക്കുന്നത്.

ദീർഘനാളത്തെ കാത്തിരിപ്പിനു ശേഷം തീർത്തും അസംഭവ്യമെന്നു കരുതുന്ന കാര്യങ്ങൾ ക്ഷിപ്രസാധ്യമാകുന്ന അനവധി സംഭവങ്ങൾ നമ്മുടെ ചുറ്റിലും കാണാം. സ്വാർത്ഥതകൾ മാറ്റിവച്ച് നവീകരിക്കപ്പെട്ട് പ്രതിഷ്ഠിക്കപ്പെട്ടവരായി ദൈവസന്നിധിയിൽ നിന്ന് അനുതാപത്തോടെയും ആത്മാർത്ഥതയോടെയും പൂർണ്ണഹൃദയത്തോടെയും പൂർണ്ണമനസ്സോടെയും പൂർണ്ണ ആത്മാവോടെയും പ്രാർത്ഥിക്കുന്നവർക്ക് നന്മയുടെ അറിയിപ്പുകൾ എക്കാലത്തും ലഭിക്കുന്നു.

അജ്ഞാന അന്ധകാരമാകുന്ന വന്ധ്യത്വം മാറ്റപ്പെട്ട് നന്മയുടെ അറിയിപ്പുകൾക്കായി കാതോർക്കുവാൻ സഖറിയാ പുരോഹിതനുണ്ടായ അറിയിപ്പിന്റെ ഈ ദിനങ്ങളുടെ സ്മരണയിൽ നമുക്കും ഇടയാകട്ടെ എന്നു പ്രാർത്ഥിക്കാം.

ദൈവം അനുഗ്രഹിക്കട്ടെ.





മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




സഭാപിതാക്കന്മാർ

# മാർ ഗ്രീഗോറിയോസും ഹെയ്‌ലി സെലാസിയും: ഒരസാധാരണ സ്നേഹബന്ധം

## അഡോൺ സി. മാത്യു

ഇരുളിൽ ഇരിക്കുന്ന ജനം വലിയൊരു വെളിച്ചം കണ്ടു.' യേശുക്രിസ്തുവിന്റെ പരസ്യശുശ്രൂഷയെപ്പറ്റി യെശയ്യാ പ്രവചനം രേഖപ്പെടുത്തുന്നതിങ്ങനെയാണ്. അപ്രകാരം ഇരുപതാം നൂറ്റാണ്ടിൽ ലോകത്തിനു മുഴുവൻ പ്രകാശം പകർന്നു നൽകിയ മഹദ്‌വ്യക്തിത്വമാണ് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ. തന്റെ സേവനങ്ങൾ മലങ്കരസഭയിൽ മാത്രമായി ത്തീരുവാൻ അദ്ദേഹം ആഗ്രഹിച്ചില്ല, മറിച്ച് ലോകത്തിനു മുഴുവൻ തന്റെ ദർശനങ്ങളും സേവനങ്ങളും പകർന്നു നൽകിയ ആഗോള വ്യക്തിത്വത്തിനുടമയായിരുന്നു അദ്ദേഹം.

1922-ൽ തൃപ്പൂണിത്തുറയിൽ ജനിച്ച പോൾ വർഗീസിന്റെ ജീവിതത്തെ മാറ്റിമറിച്ച സംഭവമായിരുന്നു അദ്ധ്യാപകനായി എത്യോപ്യയിലേക്കുള്ള യാത്ര. തന്റെ കൗമാര കാലഘട്ടം ആത്മാർത്ഥമായി എത്യോപ്യയിൽ ചിലവഴിച്ച പോൾ വർഗീസ് ചക്രവർത്തിയായ ഹെയ്‌ലി സെലാസിയുടെ പ്രിയപ്പെട്ടവനായി മാറുകയാണുണ്ടായത്. അദ്ദേഹത്തിന്റെ ജീവിതത്തിലെ ഒരു പുതിയ അദ്ധ്യായം അവിടെ തുടങ്ങുകയായി.

### യോസഫും പോൾ വർഗീസും ഒരേ തൂവൽപക്ഷികൾ

പൊട്ടക്കിണറ്റിൽ നിന്നും, കാരാഗൃഹത്തിൽ നിന്നും ഫറവോന്റെ പ്രധാന കാര്യവിചാരകനായി യോസേഫ് എങ്ങനെ രൂപാന്തരപ്പെട്ടുവോ, അപ്രകാരം ഒരു സാധാരണ അദ്ധ്യാപകനിൽ നിന്നും ചക്രവർത്തിയുടെ പ്രധാന ഉപദേഷ്ടാവായി അദ്ദേഹം മാറുകയുണ്ടായി. തികഞ്ഞ ദൈവാശ്രയബോധവും സത്യസന്ധതയുമാണ് അദ്ദേഹത്തെ ഈ പദവിയിലേക്ക് എത്തിച്ചത്. പിതൃതുല്യമായ സ്നേഹമായിരുന്നു ചക്രവർത്തിക്ക് പോൾ വർഗീസിനോട്. പോളിനും ചക്രവർത്തിയോട് വളരെ സ്നേഹവും ബഹുമാനവുമുണ്ടായിരുന്നു. അതിനാൽ തന്നെ പോൾ വർഗീസിൽ അന്തർലീനമായ കഴിവുകൾ കണ്ടെത്തിയ ചക്രവർത്തി അദ്ദേഹത്തെ തന്റെ വിശ്വസ്തനായി കൂടെ കൂട്ടുകയായിരുന്നു. എന്നാൽ ആ സ്നേഹം പലപ്പോഴും അദ്ദേഹത്തെ വീർപ്പുമുട്ടിച്ചിരുന്നു. കാരണം പോൾ എപ്പോഴും തന്റേതു മാത്രമായിരിക്കണം എന്ന് ചക്രവർത്തി ആഗ്രഹിച്ചിരുന്നു. എന്നാൽ മാതൃസഭയേയും ജന്മനാടിനേയും വേർപിരിയുവാൻ പോൾ വർഗീസ് തയ്യാറല്ലായിരുന്നു.

### ആദർശധീരനായ ഭരണാധികാരിയുടെ സവിധേ

തന്റെ ആത്മകഥയിൽ തിരുമേനി താനേറെ ബഹുമാനിച്ചിരുന്ന രണ്ട് ലോക നേതാക്കളെപ്പറ്റി പ്രതിപാദിച്ചിട്ടുണ്ട്. എത്യോപ്യയിലെ ഹെയ്‌ലി സെലാസി ചക്രവർത്തിയും, ജർമ്മനിയിലെ പാസ്റ്റർ മാർട്ടിൻ നീമുള്ളറുമാണ് ആ രണ്ട് വ്യക്തികൾ. നാസിസത്തെയും, ഫാസിസത്തെയും ശക്തമായി എതിർത്ത ഈ നേതാക്കളോട് പോൾ വർഗീസിന് ബഹുമാനമായിരുന്നു. ഒരു മൂന്നാം ലോക രാജ്യത്തിന്റെ തലവൻ ആയിരുന്നിട്ടും തെറ്റിനെ വിമർശിക്കുവാൻ ഹെയ്‌ലി സെലാസി കാണിച്ച ധീരത പോൾ വർഗീസിനെ അദ്ദേഹത്തിലേക്കടുപ്പിച്ചു.

തന്റെ കൂട്ടുകാരൻ അകാലത്തിൽ മരിച്ച ദുഃഖത്തിൽ ഒരു കടയ്ക്കു മുന്നിൽ പോൾ വർഗീസ് ഇരിക്കുമ്പോൾ, കൂട്ടുകാരനൊപ്പമെത്തിയ ഒരു സായ്പ്പിന് ആലുവായിലേക്കു പോകാൻ ലിഫ്റ്റ് കൊടുത്തതാണ് വർഗീസിന്റെ ജീവിതത്തിലെ പ്രധാന വഴിത്തിരിവായത്. എത്യോപ്യയിലേക്ക് അദ്ധ്യാപകരെ തിരഞ്ഞെടുക്കുവാൻ വന്ന വിദേശിയായിരുന്നു സായ്പ്. വർഗീസിന്റെ പെരുമാറ്റം അദ്ദേഹത്തിൽ മതിപ്പുളവാക്കി. അങ്ങനെ വർഗീസും അദ്ധ്യാപകനായി തിരഞ്ഞെടുക്കപ്പെട്ടു.

എത്യോപ്യയിലെ ആഡിസ് ആബാബയിൽ വച്ചാണ് ആദ്യമായി വർഗീസ് ചക്രവർത്തിയെ നേരിൽ കാണുന്നത്. എത്യോപ്യയിലെത്തി ക്വാറന്റൈനിൽ



കഴിയാൻ വിധിക്കപ്പെട്ട സന്ദർഭത്തിലാണ് ചക്രവർത്തി അദ്ധ്യാപകസംഘത്തെ സന്ദർശിച്ചത്. ഇന്ന് നാം അനുഭവിക്കുന്ന കോവിഡ് മഹാമാരിയെപ്പോലെതന്നെ അന്ന് മഞ്ഞപ്പനിയും, കോളറായും നിലനിന്നിരുന്നതിനാലാണ് അവർ ക്വാറന്റൈനിൽ കഴിയാൻ വിധിക്കപ്പെട്ടത്. ചുരുങ്ങിയ കാലംകൊണ്ട് തന്നെ പോൾ വർഗീസ് എത്യോപ്യൻ ഭാഷയായ അംഹാരിക്ക് വശമാക്കി. കുട്ടികളുടെ സ്നേഹവാനായ അദ്ധ്യാപകനായി വളരെ പെട്ടെന്നാണ് അദ്ദേഹം മാറിയത്. ഭാഷ സ്വായത്തമാക്കിയ വർഗീസിന് വലിയ ആദരവാണ് ലഭിച്ചിരുന്നത്.

### ചക്രവർത്തിയുടെ സ്നേഹബന്ധം

അംബാ കൊട്ടാരത്തിൽ സന്ദർശനത്തിനായി എത്തിയ ചക്രവർത്തിയുടെ

മുന്നിൽ ഇംഗ്ലീഷ് ഭാഷയിൽ പോൾ വർഗീസിന്റെ നേതൃത്വത്തിൽ ഒരു നാടകം അവതരിപ്പിച്ചു. അതിൽ പ്രധാന കഥാപാത്രമായി പോൾ വർഗീസ് അഭിനയിച്ചു. തുടർന്ന് ചക്രവർത്തിയെ സ്വാഗതം ചെയ്ത് അംഹാരിക്ക് ഭാഷയിൽ പ്രസംഗിച്ചു. അംഹാരിക്ക് ഭാഷ അനായാസമായി ഉപയോഗിക്കുന്ന പോൾ വർഗീസിനോട് ചക്രവർത്തിക്ക് അതിയായ മതിപ്പു തോന്നി. അദ്ദേഹം വർഗീസിനെ അടുത്തു വിളിച്ചു സംസാരിച്ചു. തന്റെ ചെറുപ്പത്തിലെ ആരാധ്യപുരുഷനിൽ നിന്നും ലഭിച്ച അഭിനന്ദനം വർഗീസിനെ സന്തോഷവാനാക്കി. ഈ സംഭവത്തിനു ശേഷം 1948-ൽ അദ്ദേഹത്തെ എത്യോപ്യയിലെ ഏറ്റവും പ്രധാനപ്പെട്ട സ്കൂളിലേക്ക് ചക്രവർത്തി സ്ഥലംമാറ്റുകയുണ്ടായി. അവിടെ അംഹാരിക്ക് ഭാഷയുടെ പ്രധാന അദ്ധ്യാപകനായിരുന്നു പോൾ. അത്രത്തോളം മതിപ്പുളവാക്കിയിരുന്നു അദ്ദേഹത്തിന്റെ കാര്യപ്രാപ്തി. എല്ലാ മാസവും ചക്രവർത്തി മുടങ്ങാതെ ആ വിദ്യാലയം സന്ദർശിച്ചിരുന്നു. അദ്ദേഹം വരുമ്പോഴെല്ലാം കൈനിറയെ സമ്മാനവുമായാണ് വന്നിരുന്നത്.

### എത്യോപ്യയിൽ തുടരുവാൻ നിർബന്ധിതനാവുന്നു

1950-ൽ വിസ കാലാവധി പൂർത്തിയാക്കി പോൾ വർഗീസ് ഉപരിപഠനത്തിനു ചേരുവാൻ ഒരുങ്ങുമ്പോഴാണ്, ചക്രവർത്തി അദ്ദേഹത്തെ അവിടെത്തന്നെ തുടരുവാൻ നിർബന്ധിക്കുന്നത്. വർഗീസിനോട് ചക്രവർത്തിക്കുള്ള സ്നേഹം വെളിപ്പെടുത്തുന്ന സന്ദർഭമായിരുന്നു അത്. ദൈവശാസ്ത്രം പഠിക്കുവാൻ തന്നെ അനുവദിക്കണമെന്ന് അഭ്യർത്ഥിച്ച വർഗീസിനോട് ചക്രവർത്തി നൽകിയ മറുപടി ഇപ്രകാരമായിരുന്നു, "നീ ഒരു ദൈവശാസ്ത്രവും പഠിക്കേണ്ടതില്ല. ഇപ്പോൾത്തന്നെ നിനക്ക് ആവശ്യത്തിനറിയാം. നീ ഇവിടെ താമസിച്ച് എനിക്കുവേണ്ടി ജോലി ചെയ്യുക. ഞങ്ങൾക്ക് നിന്നെ ഇവിടെ ആവശ്യമുണ്ട്." എത്ര ദൃഢമായിരുന്നു ചക്രവർത്തിക്ക് ആ യുവാവിനോടുള്ള സ്നേഹം എന്നത് ഈ സംഭാഷണത്തിലൂടെ വ്യക്തമാണ്. ചക്രവർത്തി ഈ ആവശ്യം രാജകുമാരനോടും പറയുകയുണ്ടായി. അടുത്ത ദിവസം തന്നെ രാജകുമാരൻ വർഗീസിനെ തന്റെ വസതിയിലേക്ക് ക്ഷണിക്കുകയും പിതാവിന്റെ ഇംഗിതം അറിയിക്കുകയും ചെയ്തു. ചക്രവർത്തി തന്റെ പേഴ്സണൽ സ്റ്റാഫിലാണ് തന്നെ നിയമിക്കുവാൻ ആഗ്രഹിക്കുന്നത് എന്നറിഞ്ഞപ്പോൾ പോൾ വർഗീസ് അമ്പരന്നു. എന്നാൽ തന്റെ ദൗത്യം അതല്ലെന്നു തിരിച്ചറിഞ്ഞ അദ്ദേഹം ഉപരിപഠനത്തിനു ചേർന്നേ മതിയാവൂ എന്നും ദൈവവേല ചെയ്യണം എന്നും രാജകുമാരനോടറിയിച്ചു. എന്നാൽ വർഗീസിനോടുള്ള അമിതസ്നേഹം മൂലം അദ്ദേഹത്തെ അനുനയിപ്പിക്കുവാൻ ചക്രവർത്തി അടുത്ത ദൂതനായി ഹാരാർ ആർച്ച് ബിഷപ്പ് ആബൂനാ തെയോഫിലോസിനെ അയച്ചു. ആബൂനാ തെയോഫിലോസ് വർഗീസിനെ തന്റെ അരമനയിലേക്ക് ക്ഷണിക്കുകയും ശകാരിക്കുകയുമാണുണ്ടായത്. തന്നെ ഇത്രയധികം വളർത്തിയ ദേശത്തെയും, ഭരണാധികാരിയേയും ഉപേക്ഷിച്ച് പോകുന്നത് വലിയ അപരാധമാണെന്ന് കടുത്ത സ്വരത്തിൽ ബിഷപ്പ് പറഞ്ഞു. എന്നാൽ ആ ശ്രമവും ഫലം കണ്ടില്ല. തുടർന്ന് അനേകം പ്രതിനിധികളെ ചക്രവർത്തി വർഗീസിനടുത്തേക്ക് അയയ്ക്കുകയുണ്ടായി. അതിൽ പ്രധാനിയാണ് നീതിന്യായ വകുപ്പ് മന്ത്രിയായ സ്ലാറ്റ മാർസെ. അദ്ദേഹം രണ്ടു കാര്യങ്ങളാണ് വർഗീസിനോടാവശ്യപ്പെട്ടത്. ഒന്ന് എത്യോപ്യൻ പൗരത്വം സ്വീകരിക്കുവാനും, തുടർന്ന് തന്റെ മകളെ വിവാഹം കഴിച്ച് എത്യോപ്യയിൽ തുടരുവാനും. എന്നാൽ ഈ ശ്രമങ്ങളൊന്നും തന്നെ ഫലം കണ്ടില്ല. അങ്ങനെ 1950 ജൂണിൽ പോൾ വർഗീസ് എത്യോപ്യയിൽ നിന്നും അമേരിക്കയിലേക്ക് ഉപരിപഠനത്തിനായി പോയി.

### പോൾ വർഗീസിനെ മടക്കിക്കൊണ്ടുവരുവാൻ തന്റെ പുത്രനെ അയയ്ക്കുന്ന സ്നേഹനിധിയായ ഹെയ്‌ലി സെലാസി

അമേരിക്കയിലെ പഠനകാലയളവിൽ പോൾ വർഗീസിനെ എത്യോപ്യയിലേക്ക് വീണ്ടും മടക്കിക്കൊണ്ടുവരുവാൻ തന്റെ ദ്വിതീയ പുത്രനായ മക്കോനാൻ രാജകുമാരനെ ഹെയ്‌ലി സെലാസി അമേരിക്കയിലേക്ക് അയച്ചു. രാജകുമാരൻ അദ്ദേഹത്തോട് പഠനം പൂർത്തീകരിച്ച് എത്രയും പെട്ടെന്ന് എത്യോപ്യയിലേക്ക് മടങ്ങിവരണം എന്ന് അഭ്യർത്ഥിച്ചു.

ഹെയ്‌ലി സെലാസിയുടെ കറകളഞ്ഞ സ്നേഹം വ്യക്തമാക്കുന്ന മറ്റൊരു സംഭവമാണ് പോൾ വർഗീസ് പഠിക്കുന്ന പ്രിൻസ്റ്റൺ സെമിനാരിയിലെ സന്ദർശനം. അവിടെവച്ച് ചക്രവർത്തി വീണ്ടും എത്യോപ്യയിലേക്ക് മടങ്ങിയെത്തണം എന്ന് നിർബ്ബന്ധമായി പോളിനോട് പറയുകയുണ്ടായി. ഒരു വിദ്യാർത്ഥിയോടുള്ള ചക്രവർത്തിയുടെ സ്നേഹവായ്പുകൾ കണ്ടുനിന്നവർ അദ്ഭുതപ്പെട്ടു. എന്നാൽ അദ്ദേഹം പഠനം പൂർത്തീകരിച്ച ശേഷം ഇന്ത്യയിലേക്ക് മടങ്ങുകയാണ് ചെയ്തത്. 1956-ൽ ചക്രവർത്തി ഇന്ത്യ സന്ദർശിക്കുകയുണ്ടായി. കേണൽ ജെ. കെ. ഭോൺസ്ലേ എന്ന മന്ത്രിക്കായിരുന്നു ഇന്ത്യയിൽ ചക്രവർത്തിയുടെ സന്ദർശനത്തിന്റെ പൂർണ്ണ ചുമതല. അദ്ദേഹവും ചക്രവർത്തിയുടെ ഔദ്യോഗിക സ്റ്റാഫിൽ ചേരുവാൻ വർഗീസിനെ നിർബന്ധിച്ചു. എന്നാൽ പതിവുപോലെ അദ്ദേഹം അതിൽ നിന്നും ഒഴിഞ്ഞുമാറി.



തുടർന്ന് ചക്രവർത്തി പ. ഗീവർഗീസ് ദ്വിതീയൻ ബാവായെ സന്ദർശിച്ചു. ആ വേളയിലും പോൾ വർഗീസിനെ വിട്ടുതരണമെന്ന ആവശ്യം ഉന്നയിക്കുകയുണ്ടായി. എന്നാൽ ബാവാ തിരുമേനി നൽകിയ മറുപടി ഇപ്രകാരമായിരുന്നു: "സ്വന്തം ഹിതത്തിനെതിരായി അയാളെ പ്രേരിപ്പിച്ചു പിൻതിരിപ്പിക്കുവാൻ ഒരു മനുഷ്യനെക്കൊണ്ടും സാധിക്കില്ല." ഈ മറുപടി വർഗീസിന് കൂടുതൽ കരുത്തേകി. തുടർന്ന് പ്രാർത്ഥിച്ച് ഒരു തീരുമാനമെടുക്കുവാൻ ബാവാ അദ്ദേഹത്തോട് കൽപ്പിച്ചു. അതിനെത്തുടർന്ന് വീണ്ടും എത്യോപ്യയിലേക്ക് പോകുവാൻ അദ്ദേഹം തീരുമാനിച്ചു.

### ചക്രവർത്തിയുടെ സ്നേഹസമ്മാനം: പുതിയ ചുമതലകൾ

1956-ൽ വീണ്ടും എത്യോപ്യയിലേക്ക് മടങ്ങിയെത്തിയ പോൾ വർഗീസിനെ കാത്തിരുന്നത് വലിയ ഉത്തരവാദിത്വങ്ങളാണ്. ഇൻഡോ-എത്യോപ്യൻ സഹകരണത്തിന്റെ മേൽനോട്ടക്കാരനായി അദ്ദേഹം നിയമിതനായി. വർഗീസിനെ സഹായിക്കുവാനായി അനേകം ഉദ്യോഗസ്ഥരെയും ചക്രവർത്തി ചുമതലപ്പെടുത്തി. അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾ ഭരണത്തിന് കൂടുതൽ കരുത്തേകി. തന്റെ പൗത്രിയായ സിബിൽ രാജകുമാരിയെ വർഗീസിന്റെ സെക്രട്ടറിയായി രാജാവ് നിയമിച്ചു. വർഗീസിനെ രാജകുമാരിയെക്കൊണ്ട് വിവാഹം കഴിപ്പിക്കുവാൻ ചക്രവർത്തി ആഗ്രഹിച്ചു, എന്നാൽ അദ്ദേഹം അതിനു വഴങ്ങിയില്ല. വർഗീസിനോടുള്ള ചക്രവർത്തിയുടെ വാത്സല്യം നിമിത്തം വളരെവേഗം ഗവണ്മെന്റിലെ വിരുന്നുകൾക്ക് അദ്ദേഹം ക്ഷണിക്കപ്പെടുവാൻ തുടങ്ങി. അങ്ങനെ തന്റെ രണ്ടാം സന്ദർശനവേളയിൽ ഭരണത്തിന്റെ പ്രധാന ചുമതലകൾ പോൾ വർഗീസിന് ലഭിക്കുകയുണ്ടായി.

### നിഷ്ഠയോടെ ജീവിതം നയിച്ച ഹെയ്‌ലി സെലാസി

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി ഹെയ്‌ലി സെലാസി ചക്രവർത്തിയെപ്പറ്റി ഇപ്രകാരമാണ് പറയുന്നത്: "നല്ല സ്നേഹപ്രകൃതിയാണ് ഹെയ്‌ലി സെലാസി. ആരും ഇഷ്ടപ്പെടുന്ന സ്വഭാവം. ഞാൻ അദ്ദേഹത്തിൽ ആകൃഷ്ടനായി." ആരും ഇഷ്ടപ്പെടുന്ന സ്വഭാവത്തിനുടമയായിരുന്നു അദ്ദേഹം എന്ന് നമുക്കിതിലൂടെ മനസ്സിലാക്കാം. ചക്രവർത്തി മദ്യം ഉപയോഗിച്ചിരുന്നില്ല. ഭക്ഷണവും വളരെ കുറച്ചു മാത്രം. ഉപവാസവും പ്രാർത്ഥനയും അദ്ദേഹത്തിന്റെ മുഖമുദ്രയായിരുന്നു. ജനകീയനായ ഭരണാധികാരി, നയതന്ത്രജ്ഞൻ എന്നീ നിലകളിലെല്ലാം അദ്ദേഹം ശോഭിച്ചു. ഇതിനെല്ലാം അദ്ദേഹത്തെ സഹായിച്ചത് തികഞ്ഞ ദൈവഭക്തിയാണ്. പോൾ വർഗീസിലെ ദൈവികത തിരിച്ചറിഞ്ഞിട്ടാവണം പ്രാർത്ഥനാ മനുഷ്യനായ ചക്രവർത്തി അദ്ദേഹത്തെ ഏറെ സ്നേഹിച്ചത്. തന്റെ മകനേക്കാളേറെ ചക്രവർത്തി വർഗീസിനെ സ്നേഹി

ച്ചു, കാരണം കിരീടാവകാശിയായ രാജകുമാരൻ പോലും രാജസന്നിധിയിൽ വളരെ ഭയപ്പെട്ടായിരുന്നു നിന്നിരുന്നത്. കർശനമായ പെരുമാറ്റച്ചട്ടം പിതാവിനും പുത്രനുമിടയിൽ നിലനിന്നിരുന്നു. എന്നാൽ പോൾ വർഗീസ് ഇതിൽ നിന്നെല്ലാം മുക്തനായിരുന്നു. ചക്രവർത്തിയുടെ അംഗരക്ഷകരിൽ മൂന്നുപേരെ പോളിന് ഏതുസമയത്തും സമീപിക്കാവുന്ന രീതിയിൽ അധികാരപ്പെടുത്തിയിരുന്നു. തന്റെ ഔദ്യോഗിക യാത്രകളിലും ചക്രവർത്തി പോളിനെ കൂട്ടിയിരുന്നു. വർഗീസിന്റെ സത്യസന്ധതയും ചുറുചുറുക്കും ചക്രവർത്തിയെ അദ്ദേഹത്തിലേക്ക് കൂടുതൽ അടുപ്പിച്ചു. അഴിമതിക്കാരായ ഉദ്യോഗസ്ഥരെ അദ്ദേഹം കണ്ടെത്തുകയും ഉടൻ തന്നെ ചക്രവർത്തിയെ അറിയിക്കുകയും ചെയ്തു. തന്റെ കർത്തവ്യങ്ങളിൽ നൂറു ശതമാനം വിശ്വസ്തത പുലർത്തിയ വർഗീസിന് പുതിയ ചുമതലകൾ നൽകാൻ ചക്രവർത്തി തയ്യാറായി. കൂടെ ജോലി ചെയ്യുവാൻ സത്യസന്ധരായ ഉദ്യോഗസ്ഥരെ കിട്ടുക പ്രയാസമായതിനാൽ പുതിയ ദൗത്യം ഏറ്റെടുക്കണമെന്ന് ചക്രവർത്തി വർഗീസിനെ നിർബന്ധിച്ചു. അങ്ങനെ രാജാവിന്റെ മേൽനോട്ടത്തിലുള്ള ചാരിറ്റബിൾ ഫൗണ്ടേഷന്റെ ഡയറക്ടറും, എത്യോപ്യൻ ഗവണ്മെന്റ് ദുരിതാശ്വാസ നിധിയുടെ എക്സിക്യൂട്ടീവ് സെക്രട്ടറിയായും അദ്ദേഹം നിയമിതനായി. പുതിയ ദൗത്യത്തിലൂടെ കൂടുതൽ ജനസേവനം ചെയ്യുവാൻ അദ്ദേഹത്തിന് സാധിച്ചു.

### പോൾ വർഗീസിന്റെ സ്നേഹനിധിയായ ചക്രവർത്തി

ഗ്രീഗോറിയോസ് തിരുമേനി തന്റെ ലേഖനങ്ങളിലൂടെ ഹെയ്‌ലി സെലാസി എന്ന സ്നേഹനിധിയായ ചക്രവർത്തിയെപ്പറ്റി സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്. ദാരിദ്ര്യവും, സൗഭാഗ്യങ്ങളും ഒരുപോലെ അനുഭവിച്ചയാളാണ് ചക്രവർത്തി. അതിനാൽ തന്നെ എളിമ അദ്ദേഹത്തിന്റെ മുഖമുദ്രയായിരുന്നു. എന്നാൽ തന്റെ അന്ത്യകാലത്ത് ഹെയ്‌ലി സെലാസി അനുഭവിച്ച വ്യഥകൾ തിരുമനസ്സിനെ ദുഃഖിതനാക്കുന്നു. മുസ്സോളിനി എത്യോപ്യ കൈയേറിയപ്പോൾ അദ്ദേഹം സ്ഥാനഭ്രഷ്ടനായിത്തീരുകയും യൂറോപ്പിലേക്ക് പലായനം ചെയ്യുകയും ചെയ്തു. തന്നെ അത്യധികം സ്നേഹിച്ച ചക്രവർത്തി തന്റെ അന്ത്യകാലത്ത് ആഡിസ് അബാബായിലെ തെരുവിൽ ഒരു യാചകനെപ്പോലെ അലഞ്ഞുതിരിയുന്ന കാഴ്ച അദ്ദേഹത്തിൽ ഏറെ സങ്കടമുളവാക്കി. തന്റെ കുടുംബാംഗങ്ങളെക്കാൾ ഏറെ വാത്സല്യം ചക്രവർത്തി പോൾ വർഗീസിനു നൽകിയിരുന്നു. സുപ്രധാനമായ പല വിഷയങ്ങളിലും ചക്രവർത്തി പോളിനോട് ഉപദേശം തേടിയിരുന്നു. അഴിമതിക്കാരായ ഉദ്യോഗസ്ഥർക്കു നടുവിൽ നീതിമാനായ ചക്രവർത്തി വ്യത്യസ്തനായിരുന്നു. അദ്ദേഹം ഒരിക്കലും അഴിമതിക്കു കൂട്ടു നിന്നില്ല. വളരെയധികം ചിന്തിച്ച് ഓരോ കാര്യങ്ങളിലും അദ്ദേഹം തീരുമാനമെടുത്തു. തന്റെ വിശ്വസ്തനായ വർഗീസിന്റെ ഉപദേശം പ്രധാന കാര്യങ്ങളിൽ അദ്ദേഹം തേടി. കാരണം ചക്രവർത്തി അദ്ദേഹത്തിൽ അത്രമേൽ വിശ്വാസമർപ്പിച്ചിരുന്നു.

ഹെയ്‌ലി സെലാസി ചക്രവർത്തിയെപ്പറ്റി പൗലോസ് മാർ ഗ്രീഗോറിയോസ് ഇപ്രകാരം സാക്ഷ്യപ്പെടുത്തുന്നു: "നിഷ്ഠയും ആന്തരികബലവും ഇല്ലാത്തവരെ ഹെയ്‌ലി സെലാസി ചക്രവർത്തിക്കു പുച്ഛമായിരുന്നു." വൈദികനായശേഷം അദ്ദേഹത്തെ കാണാനെത്തിയ വർഗീസ് വണ്ണം വച്ചിരിക്കുന്നത് കണ്ടപ്പോൾ സ്നേഹപൂർവ്വം ചക്രവർത്തി ശകാരിക്കുകയുണ്ടായി: "ശരിയായ ഉപവാസവും കുമ്പീടിലുമുണ്ടെങ്കിൽ ഇതുപോലെ വണ്ണം വയ്ക്കുകയും വയറുചാടുകയുമില്ലെന്ന്" ചക്രവർത്തി പറഞ്ഞു. അദ്ദേഹം ഒരു ധീരനായിരുന്നു. 1960-ൽ നഷ്ടപ്പെട്ട തന്റെ ഭരണം, ധൈര്യപൂർവ്വമായ തന്റെ ഇടപെടൽ മൂലം തിരിച്ചു നേടിയ ആളായിരുന്നു ചക്രവർത്തി. ഒരു സങ്കീർണ്ണമായ സാഹചര്യത്തിൽ ചക്രവർത്തി വർഗീസിനോട് ഇപ്രകാരം പറഞ്ഞു: "നീയിവിടെയുള്ളത് നല്ലതാണ്. നിന്നോട് പറയുന്നതുപോലെ സ്വതന്ത്രമായി എനിക്കാരോടും പറയുവാൻ സാധിക്കുകയില്ല. നീയെന്റെ സാക്ഷിയാണ്. എനിക്കെന്തെങ്കിലും സംഭവിക്കുകയാണെങ്കിൽ നീ ലോകത്തോടു സാക്ഷ്യം വഹിക്കണം." ഈ വാക്കുകളിൽ നിന്നും ചക്രവർത്തി തന്റെ മക്കളെക്കാളേറെ പോളിനെ സ്നേഹിക്കുകയും വിശ്വസിക്കുകയും ചെയ്തിരുന്നു എന്ന് നമുക്ക് മനസ്സിലാക്കാം. രാജ്യത്ത് ആഭ്യന്തര ഭിന്നത രൂക്ഷമായിരുന്ന സമയത്തായിരുന്നു ചക്രവർത്തിയുടെ ആത്മാർത്ഥമായ സ്നേഹം പോൾ വർഗീസ് മനസ്സിലാക്കിയത്. രണ്ടു കാര്യങ്ങൾക്കു ലോകത്തിനു മുന്നിൽ സാക്ഷ്യം വഹിക്കുവാൻ ചക്രവർത്തി അദ്ദേഹത്തെ ഭരമേൽപ്പിച്ചു. ആദ്യത്തേത് 'ഒരു ആയുധം പോലും എടുക്കാതെ പട്ടാളക്കാരെ അഭിമുഖീകരിക്കുവാൻ പോകുന്നതിലൂടെ താൻ ആരെയും ഭയപ്പെട്ടിരുന്നില്ല' എന്നതിനും. രണ്ടാമതായി 'അവസാന നിമിഷം വരെയും താനൊരു ദൈവവിശ്വാസി



ആയിരുന്നു' എന്നതിലും. ഇതു കേട്ട പോൾ വർഗീസിന്റെ കണ്ണിൽ നിന്നും കണ്ണീർ വാർന്നൊഴുകി പിതൃതുല്യമായ സ്നേഹം തനിക്കുതന്ന ചക്രവർത്തിയുടെ ദുഃഖം കാണുവാൻ പോളിന് സാധിച്ചില്ല. എന്നാൽ തികഞ്ഞ ദൈവവിശ്വാസിയായ ചക്രവർത്തി തന്റെ ധൈര്യത്തിലൂടെ വീണ്ടും ജനപ്രീതി നേടി. എന്നാൽ ഭരണം നഷ്ടപ്പെട്ട് അധികം വൈകാതെ തന്നെ അദ്ദേഹത്തിനു തടവിൽ പോകേണ്ടി വന്നു. അവിടെയും പോൾ വർഗീസ് ഒരു വൈദികനായി അദ്ദേഹത്തിന് ആശ്വാസം പകരുവാനെത്തി. അവിടെവച്ച് ചക്രവർത്തി പോളിന് നൽകിയ സാക്ഷ്യം ഇപ്രകാരമാണ്: "യഥാർത്ഥത്തിൽ ദൈവവിശ്വാസം മാത്രമേ എന്നിൽ അവശേഷിക്കുന്നുള്ളു. അതില്ലെങ്കിൽ എന്നെക്കൊണ്ട് ഇതുപോലെയുള്ള സാഹചര്യങ്ങളിൽ മുമ്പോട്ടു പോകാൻ സാധ്യമല്ല. ഉറച്ച ദൈവവിശ്വാസമാണ് ഇന്നും എന്റെ ജീവിതാടിസ്ഥാനം." ഈ പ്രസ്താവനയിലൂടെ ഹെയ്‌ലി സെലാസി എന്ന വലിയ മനുഷ്യന്റെ ദൈവവിശ്വാസം വ്യക്തമാവുകയാണ്. ഒടുവിൽ പട്ടാളക്കാർ അദ്ദേഹത്തെ വെടിവച്ച് കൊന്നപ്പോഴും അദ്ദേഹം തന്റെ വിശ്വാസം മുറുകെപ്പിടിച്ചു.

"സ്നേഹത്തിന്റെ സ്വാതന്ത്ര്യം ഒരു മഹാ രഹസ്യം" എന്ന കൃതിയിലൂടെയാണ് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി ഹെയ്‌ലി സെലാസി ചക്രവർത്തിയുമായുള്ള തന്റെ അസാധാരണ സ്നേഹബന്ധം വ്യക്തമാക്കുന്നത്. തൃപ്പൂണിത്തുറയിലെ ഒരു സാധാരണ കുടുംബത്തിൽ ജനിച്ചുവളർന്ന പോൾ വർഗീസ് അദ്ധ്യാപകനായാണ് എത്യോപ്യയിൽ എത്തിയത്. അവിടെ അധ്യാപകവൃത്തി അദ്ദേഹം ഭംഗിയായി ചെയ്യവേയാണ് അദ്ദേഹം ചക്രവർത്തിക്ക് പ്രിയപ്പെട്ടവനാകുന്നത്. മുമ്പ് സൂചിപ്പിച്ചതുപോലെ യൗസേഫ് ഫറവോന് പ്രിയപ്പെട്ടവനായിത്തീർന്നതുപോലെ പോൾ വർഗീസ് ചക്രവർത്തിക്ക് പ്രിയപ്പെട്ടവനായിത്തീർന്നു. സ്വപ്നങ്ങൾ വ്യാഖ്യാനിക്കുവാനുള്ള കഴിവായിരുന്നു യോസേഫിനെ ഫറവോയുടെയടുത്ത് എത്തിച്ചതെങ്കിൽ അംഹാരിക്ക് ഭാഷയിലുള്ള പ്രാവീണ്യമാണ് പോളിനെ ചക്രവർത്തിയിലേക്ക് അടുപ്പിച്ചത്. പതിറ്റാണ്ടുകളോളം എത്യോപ്യയിൽ താമസമാക്കിയവർ പോലും അംഹാരിക്ക് മനസ്സിലാക്കുവാൻ നന്നേ പ്രയാസപ്പെടുമ്പോൾ ആ ഭാഷ അനായാസം എഴു

തുവാനും, വായിക്കുവാനും കഴിഞ്ഞത് ഏറെ വലിയ നേട്ടമായിരുന്നു. ഒരു ദൈവിക നടത്തിപ്പ് എന്ന വിധമായിരുന്നു, പോൾ വർഗീസിന്റെ തുടർന്നുള്ള എത്യോപ്യൻ പ്രവാസം. ഒരു അദ്ധ്യാപകനിൽ നിന്നും ചക്രവർത്തിയുടെ പ്രധാന ഉപദേഷ്ടാവായി വളരുവാൻ അദ്ദേഹത്തിന് അധികം താമസം വേണ്ടി വന്നില്ല. പോളിന്റെ ബുദ്ധിവൈഭവവും, അച്ചടക്കവും, ദൈവവിശ്വാസവും ചക്രവർത്തിയിൽ വലിയ മതിപ്പുളവാക്കി. കഴിവുള്ളവരെ അംഗീകരിക്കുവാൻ ചക്രവർത്തിക്ക് യാതൊരു മടിയും ഉണ്ടായിരുന്നില്ല. പോൾ എത്യോപ്യയിൽ തന്നെയുണ്ടാവണം എന്ന ആഗ്രഹമാകാം തന്റെ പൗത്രിയെക്കൊണ്ട് പോളിനെ വിവാഹം കഴിപ്പിക്കുവാൻ ചക്രവർത്തി ആലോചിച്ചത്. കാരണം അത്ര ഗാഢമായിരുന്നു ആ ബന്ധം. രാജ്യത്തിന്റെ ഭാവി ഭരണാധികാരിയായി പോളിനെ ചക്രവർത്തി കണ്ടിരിക്കാം. അതിനാൽ തന്നെ എല്ലാവിധ സ്വാതന്ത്ര്യവും സൗകര്യങ്ങളും ചക്രവർത്തി അദ്ദേഹത്തിനു നൽകി. എന്നാൽ തന്റെ ദൗത്യം അതല്ലെന്നു തിരിച്ചറിഞ്ഞ പോൾ വർഗീസ് അതിനെ സ്നേഹപൂർവ്വം നിരസിക്കുകയാണുണ്ടായത്. എത്യോപ്യയിലെ തന്റെ സേവനം മതിയാക്കി ഉപരിപഠനത്തിനു ചേരുവാൻ പോൾ ഒരുങ്ങുന്ന സമയത്താണ് ചക്രവർത്തിക്ക് അദ്ദേഹത്തോടുള്ള സ്നേഹം വെളിവാകുന്നത്. അനേകം വട്ടം അദ്ദേഹം പോളിനോട് അവിടെ തുടരുവാൻ ആവശ്യപ്പെടുന്നു. ഉപരിപഠനത്തിനു പോയ ശേഷവും അദ്ദേഹം പോളിനെ മടക്കിക്കൊണ്ടുവരുവാൻ സ്വപുത്രനേയും, സഭയുടെ ബിഷപ്പിനെയും ഭരമേൽപ്പിക്കുന്നു. ഇതിൽ നിന്നെല്ലാം അത്രമേൽ പോളിനെ ഇഷ്ടപ്പെട്ടിരുന്ന ചക്രവർത്തിയെ കാണാം.

### ചക്രവർത്തിയും ദാസനുമല്ല, പിതാവും മകനും!

ഒരു ഭരണാധികാരിയെ സംബന്ധിച്ചിടത്തോളം അദ്ദേഹം ആരുടെയും മുമ്പിൽ താഴേണ്ടതില്ല. കൽപ്പിച്ചാൽ എന്തും ചെയ്യുവാൻ തയ്യാറായി സൈന്യവും ഭടന്മാരുമുണ്ട്. തന്റെ നിർദ്ദേശത്തെ മറികടന്ന് പോൾ വർഗീസ് രാജ്യം വിടുവാൻ ഒരുങ്ങിയപ്പോൾ ബലപ്രയോഗത്തിലൂടെയോ, ഭീഷണിയിലൂടെയോ ചക്രവർത്തിക്ക് അത് തടയാമായിരുന്നു. എന്നാൽ അദ്ദേഹം അനേകവട്ടം പോളിനോട് അപേക്ഷിക്കുകയാണുണ്ടായത്. ഒരു മനുഷ്യന് എത്രമാത്രം താഴാമോ അത്രമാത്രം പോൾ എന്ന യുവാവിനു മുമ്പിൽ ഒരു രാജ്യത്തിന്റെ സർവ്വസൈന്യാധിപൻ താണു. എന്താണ് ഇപ്രകാരം പ്രവർത്തിക്കുവാൻ അദ്ദേഹത്തെ ഇടയാക്കിയത്? നിസ്സംശയം പറയാം പോൾ എന്ന യുവാവിനോടുള്ള പുത്രവാത്സല്യം. തന്റെ ഔദ്യോഗിക ഇന്ത്യാ സന്ദർശനവേളയിൽപ്പോലും രാജ്യത്തിന്റെ പ്രധാനമന്ത്രിയോടും, പ്രാദേശിക ഭരണാധികാരിയോടും, സഭാ തലവനോടും പോളിനെ വിട്ടുകിട്ടുവാൻ അദ്ദേഹം അപേക്ഷിക്കുന്നു. സ്നേഹിക്കുന്നവർക്കുവേണ്ടി എത്രമാത്രം താഴുവാനും തയ്യാറായിരുന്നു ആ വലിയ മനുഷ്യൻ. പോൾ വർഗീസ് എന്ന യുവാവ് തന്റെ രാജ്യത്തിനുവേണ്ടി ആത്മാർത്ഥമായി ചെയ്ത ഓരോ പ്രവൃത്തിയും അദ്ദേഹത്തിൽ മതിപ്പുളവാക്കി. ഒരിക്കലും പോൾ സ്വാർത്ഥലാഭത്തിനു വേണ്ടി ഒന്നും ചെയ്യുകയില്ലെന്ന ഉറച്ച ബോധ്യം അദ്ദേഹത്തിനുണ്ടായിരുന്നു. തന്റെ മക്കളോടുപോലും പറയാതിരുന്ന പല കാര്യങ്ങളും അദ്ദേഹം പോളുമായി പങ്കുവച്ചു. ആ സ്നേഹം പോളിനെ തോൽപ്പിക്കുകയാണുണ്ടായത്.

### നല്ലവനും വിശ്വസ്തനുമായ ദാസൻ: പോൾ വർഗീസ്

“നല്ലവനും വിശ്വസ്തനുമായ ദാസാ, നീ അൽപത്തിൽ വിശ്വസ്തനായിരുന്നു, നിന്നെ അധികത്തിനു വിചാരകനാക്കും” എന്ന ദൈവവചനത്തിന്റെ സാക്ഷാത്ക്കാരമായിരുന്നു പോൾ വർഗീസിന്റെ ജീവിതം. പലപ്പോഴും അദ്ദേഹത്തിന്റെ പെരുമാറ്റം നന്ദികെട്ട ഒരു ദാസനെപ്പോലെയായിരുന്നോ എന്നു നാം സന്ദേഹിക്കും. കാരണം തന്നെ അത്രമാത്രം സ്നേഹിക്കുന്ന ചക്രവർത്തിയുടെ വാക്കുകൾക്ക് വില കൽപ്പിക്കാതെ രാജ്യം വിടാൻ ഒരുങ്ങി നിൽക്കുന്ന പോളിന്റെ ചിത്രമാണ് നമ്മെയേറെ ചിന്തിപ്പിക്കുന്നത്. എന്നാൽ തികഞ്ഞ ദൈവാശ്രയബോധത്തോടെയുള്ള തീരുമാനമായിരുന്നു അത്. അദ്ദേഹം ഒരിക്കലും ഒരു നന്ദികെട്ടവനായിരുന്നില്ല. തനിക്ക് അർത്ഥവും, അഭയവും നൽകിയ തന്നെ ഏറെ വളരുവാൻ അനുവദിച്ച, തന്നെ ഏറെ സ്നേഹിച്ച രാജ്യത്തെ വിട്ടുപോകുവാൻ പോളിനെ പ്രേരിപ്പിച്ചത് ദൈവവിളി ഒന്നു മാത്രമാണ്. തന്റെ ദൗത്യം സഭാസേവനമാണെന്ന് തിരിച്ചറിഞ്ഞതിനാലാണ് പോൾ എത്യോപ്യയിൽ നിന്നും മടങ്ങുവാൻ ആഗ്രഹിച്ചത്. ഒരു രാജകുമാരനെപ്പോലെ സുഖമായി ജീവിക്കാമായിരുന്ന പോൾ അതെല്ലാം ത്യജിച്ച് പൗലോസ് ശ്ലീഹായെപ്പോലെ ദൈവവേലയ്ക്കായി ഇറങ്ങുകയായിരുന്നു. അതൊരിക്കലും സ്വന്തം സഭയിൽ മാത്രമായി ഒതുങ്ങിനിന്നില്ല. അഖിലലോക സഭാ കൗൺസിലിന്റെ പ്രസിഡന്റായി അദ്ദേഹം പ്രവർത്തിക്കുകയും, ലോക സമാധാനത്തിനായി ആഹ്വാനം ചെയ്യുകയും ചെയ്തു. ഒരു ബഹുമുഖ പ്രതിഭയെന്ന നിലയിൽ ലോകത്തിന് അദ്ദേഹം നൽകിയ സംഭാവനകൾ വളരെ വലുതാണ്. മലങ്കരസഭയുടെ ഡൽഹി ഭദ്രാസനത്തിന്റെ പ്രഥമ



മെത്രാപ്പോലീത്താ, വൈദിക സെമിനാരി പ്രിൻസിപ്പാൾ തുടങ്ങി അനേകം നിലകളിൽ അദ്ദേഹം പ്രവർത്തിച്ചു.

“ഇതാ സാക്ഷാൽ യിസ്രായേല്യൻ ഇവനിൽ കപടമില്ല” എന്ന സാക്ഷ്യം പോലെ ഹെയ്‌ലി സെലാസി ചക്രവർത്തി ആത്മാർത്ഥമായി വിശ്വസിച്ച ദാസൻ. ഒരു രാജ്യത്തെ പൗരനും മറ്റൊരു രാജ്യത്തെ ഭരണാധികാരിയിൽ നിന്നും ഇത്തരം സ്നേഹവായ്പ്പുകൾ ലഭിച്ചു കാണില്ല. “ദൈവാത്മാവുള്ള ഈ മനുഷ്യനെപ്പോലെ ഒരുത്തനെ കണ്ടുകിട്ടുമോ” എന്ന യോസേഫിനെക്കുറിച്ചുള്ള ഫറവോന്റെ ചിന്തയായിരിക്കാം ഹെയ്‌ലി സെലാസിയേയും പോൾ വർഗീസിനോട് അത്രമേൽ അടുപ്പിച്ചത്.

സത്യാനന്തര ലോകത്ത് ജീവിക്കുന്ന നമുക്ക് പോൾ വർഗീസിന്റെയും ഹെയ്‌ലി സെലാസിയുടെയും സ്നേഹബന്ധം നൽകുന്നത് വലിയൊരു പാഠമാണ്. ഏൽപ്പിക്കുന്ന കർമ്മങ്ങളിൽ വിശ്വസ്തരായിരിപ്പാനും, മറ്റുള്ളവരെ സ്നേഹിക്കുവാനും. അതിനാൽ തന്നെ പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ജീവിതം നമുക്ക് മാതൃകയാണ്. ❑

## പ്രൊഫ. റ്റി. ഉമ്മൻ അന്തരിച്ചു



കോട്ടയം – മരോട്ടിപ്പുഴ തട്ടാൻപീടികയിൽ പ്രൊഫ. റ്റി. ഉമ്മൻ (80) അന്തരിച്ചു. പാമ്പാടി ആർ.ഐ.റ്റി. ഗവ. എൻജിനീയറിംഗ് കോളജിന്റെ, പ്രഥമ പ്രിൻസിപ്പാൾ, സാങ്കേതിക വിദ്യാഭ്യാസ വകുപ്പ്, എൽ.ബി.എസ്. സെന്റർ ഫോർ സയൻസ് ആന്റ് ടെക്നോളജി ഇവയുടെ ഡയറക്ടർ എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്.

കേരളാ യൂണിവേഴ്സിറ്റിയുടെ പ്രഥമ ബി. ആർക്ക് ബാച്ചിൽ ഒന്നാം റാങ്ക്, രാജ്യത്തെ മികച്ച ആർക്കിടെക്ച്ചർ അദ്ധ്യാപകനുള്ള മാധവ് അചാൾ അവർഡ് എന്നിവ നേടിയിട്ടുണ്ട്.

കോട്ടയം ഭദ്രാസനത്തിലെ വടക്കൻമണ്ണൂർ, കാരാട്ടുകുന്നേൽ തുടങ്ങിയ പള്ളികൾക്കും മണർകാട് രണ്ട് പള്ളികളുടേയും നവീകരണ പ്രവർത്തനങ്ങളും രൂപകല്പന ചെയ്തു.

അഖില മലങ്കര തലത്തിൽ സണ്ടേസ്കൂൾ മത്സര പരീക്ഷയിൽ തുടർച്ചയായി മൂന്നു തവണ ഒന്നാം കരസ്ഥമാക്കിയിട്ടുണ്ട്.

വടക്കൻമണ്ണൂർ പള്ളി ഇടവകാംഗം. കബറടക്കം പിന്നീട്.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ചരിത്രകഥ

# വലിയ മാർ ദീവന്നാസ്യോസും തരണനല്ലൂർ നമ്പൂതിരിപ്പാടും

ചിത്രമെഴുത്തു കെ. എം. വറുഗീസ്

4

## പുരാതന നസ്രാണികളുടെ ആയോധന സാമർത്ഥ്യം

പുരാതന നസ്രാണികൾ വാണിജ്യവൃത്തിയിലെന്നതിന്മണ്ണം തന്നെ ആയോധനവിദ്യയിലും അതിചതുരന്മാരായിരുന്നുവെന്നുള്ളത് പ്രസിദ്ധമാണല്ലോ. പതിനെട്ടടവ് അതായത് ഓതിരം, കടകം, ചടുലം, മണ്ഡലം, വൃത്തചക്രം, സുങ്കോളം, വിജയം, വിശ്വമോഹനം, തിര്യക്ക്മണ്ഡലം, ഗദയാഖേടഗഹ്വരം, ശത്രുഞ്ജയം, സൌഭദ്രം, പടലം, പുരഞ്ജയം, കായവൃദ്ധി, ശിലാഖണ്ഡം, ഗദാശാസ്ത്രം, അനുത്തമം എന്നിതുകളൊക്കെ ശരിക്കഭ്യസിച്ചു പയറ്റി തഴക്കം വന്നിട്ടുള്ള കുലീനകുടുംബാംഗങ്ങൾക്കു മാത്രമേ അക്കാലത്തു മെത്രാപ്പോലീത്തന്മാരുടെ അംഗരക്ഷക സൈന്യത്തിൽ പ്രവേശം ലഭിച്ചിരുന്നുള്ളു.

പഴയകാലത്തു നസ്രാണിസ്ത്രീകളും ആയുധാഭ്യാസം പരിശീലിച്ചിരുന്നുവെന്ന് കേൾക്കുന്നത് ഇന്നത്തെ പൂമൃദുമേനികളായ നസ്രാണിയുവതികൾക്ക് അദ്ഭുതകരമായി തോന്നാമെന്നിരുന്നാലും ദീർഘായുഷ്മാനായി ജീവിച്ചിരിക്കുന്ന നിയമനിർമ്മാണസഭാ മെമ്പർ ഇലഞ്ഞിക്കൽ മിസ്റ്റർ തര്യതു കുഞ്ഞിത്തൊമ്മന്റെ പ്രിയ മാതാവ് ചെറുപ്പകാലത്തു കച്ചകെട്ടി, ഖഡ്ഗപരിശീലനം ചെയ്തിരുന്നുവെന്ന് അറിയുന്നതു പലർക്കും സന്തോഷാവഹമായിരിക്കുമെന്നു വിശ്വസിക്കുന്നു.

പുരാതന നസ്രാണികളുടെ ആയോധന സാമർത്ഥ്യത്തെപ്പറ്റി പ്രസിദ്ധ ചരിത്രകാരനായ ഗിബ്സൺ ഇപ്രകാരം പ്രസ്താവിക്കുന്നു: "ആയുധാഭ്യാസത്തിലും കലാവിദ്യകളിലും പക്ഷേ സന്മാർഗ്ഗനിഷ്ഠയിലും അവർ (സുറിയാനിക്കാർ) ഹിന്തുസ്ഥാനത്തിലെ സ്വദേശികളെക്കാൾ ഉൽക്കർഷം പ്രാപിച്ചവർ ആയിരുന്നു. കൃഷിക്കാർ തെങ്ങു കൃഷിചെയ്തുവന്നു. അവരുടെ പടയാളികൾ കുലീനന്മാരായ നായന്മാരേക്കാൾ മുമ്പന്മാരായിരുന്നു. സാമൂതിരിയും കൊച്ചിരാജാവും ഭയംകൊണ്ടോ ഉപകാരസ്മരണ കൊണ്ടോ അവരുടെ പാരമ്പര്യ പദവികളെ ബഹുമാനിച്ചു പോന്നിരുന്നു (Decline and fall of the Roman Empire, Vol iii, P. 337). "പിശാങ്കത്തി, വാൾ, കുന്തം, വെടിക്കുഴൽ എന്നീ വക ആയുധങ്ങളിൽ ഏതെങ്കിലും ഒന്നെടുക്കാതെ അവർ വീട്ടിനു വെളിയിൽ ഇറങ്ങുക ചട്ടമില്ലായിരുന്നു. പള്ളിയിൽ പോകുന്ന സമയം കൂടി ആയുധങ്ങൾ കൊണ്ടുപോവുക പതിവായിരുന്നു. ദിവ്യാരാധനയുള്ള സന്ദർഭങ്ങളിൽ അവരുടെ പള്ളികളുടെ പുമുഖങ്ങൾ കണ്ടാൽ ആയുധശാലകളാണോ എന്നു തോന്നിപ്പോവും. യുദ്ധസേവയുണ്ടായിരുന്നതിനാൽ നികുതി കൊടുപ്പാൻ അവർ ബാധ്യസ്ഥരായിരുന്നില്ല (The life history of missionaries written by Bishop Middleton, p. 5-55).

"സുറിയാനി ക്രിസ്ത്യാനികൾക്കും കളരികളും പണിക്കരന്മാരും കച്ചകെട്ടും ആയുധാഭ്യാസവും മറ്റുമുണ്ടായിരുന്നു. ക്രിസ്ത്വബ്ദം 1599-ൽ ഉദയമ്പേരൂർ വച്ചുണ്ടായ വലിയ സിനഡ് എന്ന വലിയ സഭയിലെ നിബന്ധനയാൽ വിരോധിക്കപ്പെടുന്നതുവരെ സുറിയാനി ക്രിസ്ത്യാനികൾ ഓണക്കളി മുതലായതിൽ ചേർന്നിരുന്നു. കൊച്ചി രാജാവിന്റെ കല്പനയ്ക്ക് ഉദ്ദേശം അൻപതിനായിരം സുറിയാനി ക്രിസ്ത്യാനികളോളം യുദ്ധസന്നദ്ധരായി ആയുധങ്ങളോടു കൂടി പുറപ്പെടുവാൻ സാധിച്ചിരുന്നു (റവ. ജെ. ഹഫ്, പുറം 222, കെ. പി. പത്മനാഭമേനവന്റെ *കൊച്ചി രാജ്യ ചരിത്രം*, പുറം 85).



അമ്പലപ്പുഴ തഹശീൽദാർ രോഷാകുലനായി വൃദ്ധൻ കത്തനാരെ സൂക്ഷിച്ചുനോക്കിയിട്ടു ദൃഢനിശ്ചയത്തെ സൂചിപ്പിക്കുന്ന മുഖഭാവത്തോടു കൂടി നമ്പൂതിരിപ്പാട്ടിലെ പള്ളിബോട്ടിലേക്കു നടകൊണ്ടു. അദ്ദേഹത്തിന്റെ സ്ഥാനമാറ്റം പട്ടാളക്കാരെയും കുട്ടക്കാരെ കുഞ്ഞൂട്ടക്കാരെയും കൂട്ടിക്കൊണ്ടു വരുവാനാണെന്നു കാര്യസ്ഥൻ കത്തനാർക്ക് അപ്പോൾതന്നെ മനസ്സിലായി. ബോട്ടിനുള്ളിൽ സ്വൈര നിദ്ര ചെയ്തിരുന്ന മെത്രാപ്പോലീത്താ ഈ അവസരത്തിൽ ഉണരുകയും കഥകളെല്ലാം കാര്യസ്ഥനിൽ നിന്നു മനസ്സിലാക്കുകയും ചെയ്തു. മേൽ നടപടി ഏതു വിധത്തിലായിരിക്കണമെന്ന് അവർ അപ്പോൾതന്നെ തീർച്ചപ്പെടുത്തി.

തൽക്ഷണം മെത്രാപ്പോലീത്തായുടെ അംഗരക്ഷകസൈന്യത്തിന്റെ നായകനായ മൂവാറ്റുപുഴ കാരക്കുന്നത്തു പറക്കമല്ലൻ പണിക്കർ, പ്രധാന ഭടന്മാരായ പെരിയ കുട്ടിപ്പിള്ള, പെരുകയ്യൻ വാറു, എറപ്പുഴ കരിങ്കരടി പോത്ത, പടപൊടിപ്പൻ ചാണ്ടി, പണിക്കടേത്തു പുലിക്കുട്ടി, ചോളോത്തി ചുമ്മാർ, അമ്പുക്കൻ തൊമ്മൻ, ആലങ്ങാട്ടു ചാണ്ടപ്പിള്ള എന്നിവരോടൊന്നിച്ച് അകമ്പടി വാഹനങ്ങളുടെ മുകളിലൂടെ മുൻപുപിൻപു മറിഞ്ഞു തഹശീൽദാർക്കു

മുമ്പിലായി നമ്പൂതിരിപ്പാട്ടിലെ സന്നിധിയിലെത്തി. പ്രസിദ്ധനായ പറയ്ക്കമല്ലൻ പണിക്കർ കൈവശമുണ്ടായിരുന്ന അധികാരഖഡ്ഗത്തോടും അതിവിസ്തൃതമായ ശൂലപരിശയോടും കൂടി ആകാശമണ്ഡലത്തിലൂടെ പറന്നുചെന്നതായിട്ടാണു പറയുന്നത്.

എല്ലാവരുംകൂടി നമ്പൂതിരിപ്പാട്ടിലെ സന്നിധിയിൽ താണുതൊഴുതു ഓച്ഛാനിച്ചു നിന്നു. പറയ്ക്കമല്ലൻ പണിക്കർ ബോട്ടിന്റെ വാതിലിനോടു സമീപിച്ചു. രണ്ടുകൂട്ടരുടെയും അന്തസ്സിനും പെരുമയ്ക്കും അനുയോജ്യമായ നിലയിൽ കടന്നുപോകുന്നതിലേക്കു കാര്യസ്ഥൻ കത്തനാർ നിർദ്ദേശിച്ചതായ രണ്ടു മാർഗ്ഗങ്ങളെയും വിനയസ്വരത്തിൽ ഉണർത്തിച്ചു. എല്ലാം സശ്രദ്ധം ശ്രവിക്കുന്നു എന്ന മട്ടിൽ നമ്പൂതിരിപ്പാടു മൗനമുദ്രയോടു കൂടി സാവധാനം ശിരസ്സ് ചലിപ്പിക്കുക മാത്രം ചെയ്തു. അദ്ദേഹത്തിന്റെ ദൃഷ്ടികൾ പണിക്കരുടെയും സഹഭടന്മാരുടെയും മുഖത്തും ഉജ്ജ്വലിക്കുന്ന വീരരസഗാംഭീര്യത്തിലും ബലിഷ്ഠതയിലും ഭീമകായത്വത്തിലും തീക്ഷ്ണനേത്ര രൂക്ഷതയിലും ആശങ്കാപൂർവം പര്യടനം ചെയ്കയായിരുന്നു.

തഹശീൽദാർക്കാകട്ടെ പണിക്കരുടെ പ്രസ്താവനകൾ ഒന്നും അശേഷം രസിച്ചില്ല. അദ്ദേഹം അധികാരസ്വരത്തിൽ നമ്പൂതിരിപ്പാടു കൂടി കേൾക്കത്തക്കവണ്ണം അന്തിമമായി തൃപ്പാപ്പൂർ സ്വരൂപത്തിലെ പരദേവതാലയമായ ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിലെ കൊടിയേറ്റിനായി പൊന്നുതമ്പുരാൻ തിരുമനസ്സിലെ കുലഗുരുവായ ഈ തിരുമനസ്സുകൊണ്ടു കൽപ്പനപ്രകാരം അതിർത്തി സ്ഥലങ്ങളിലെ ആഘോഷപൂർവമായ അകമ്പടിയോടു കൂടി എഴുന്നള്ളുന്നതായ ഈ സന്ദർഭത്തിൽ ബൌദ്ധന്മാരുടെ ഒരു മെത്രാൻ യാതൊരു ആചാരോപചാരവും കൂടാതെ വലിയ സന്നാഹത്തോടും വാദ്യഘോഷങ്ങളോടും കൂടി എഴുന്നള്ളത്തിനെ മുറിച്ചു പോകുകയെന്നുള്ളത് എത്രയും ധിക്കാരപൂർവമായ ഒരു പ്രവൃത്തിയാണെന്നും, ഇത് ഈ തിരുമേനിയെയല്ല നാടുവാഴുന്ന പൊന്നുതമ്പുരാൻ തിരുമേനിയെത്തന്നെ അധിക്ഷേപിക്കുന്ന ഒന്നാണെന്നും എല്ലാവരും ഓർത്തുകൊള്ളണമെന്നും കാര്യസ്ഥൻ കത്തനാരോടു പറഞ്ഞിട്ടുള്ളവിധം ഉടൻ പ്രവർത്തിക്കാത്തപക്ഷം എല്ലാവരെയും താൻ അതികഠിനമായി ശിക്ഷിക്കുന്നതാണെന്നും ആജ്ഞാപിച്ചു.

ഇതിനൊരു മറുപടി എന്ന നിലയിൽ എഴുന്നള്ളുന്ന രണ്ടു തിരുമേനികളും രണ്ടു പലങ്ങളുടെയും പൂജനീയന്മാരായ വൈദികാധികാരികളാണെന്നും, മറ്റെന്തെല്ലാം പ്രതികൂല ന്യായങ്ങൾ പറവാനുണ്ടായിരുന്നാലും ഏതൊരവസരത്തിലും അന്യോന്യം ബഹുമാനിപ്പാൻ ഇതിലും മികച്ചതായ ഇതര കാരണങ്ങൾ അന്വേഷിക്കേണ്ടതില്ലെന്നും രണ്ടു തിരുമേനികളുടെയും മാനത്തിനും പ്രതാപത്തിനും സൽക്കീർത്തിക്കും യോജിക്കാത്ത നിലയിൽ മെത്രാപ്പോലീത്തായെ ബലാൽക്കാരപൂർവം അപമാനിച്ചിട്ടു തിരുവനന്തപുരത്തേയ്ക്ക് എഴുന്നള്ളണമെങ്കിൽ പള്ളിബോട്ട്, പമ്പയാറ്റിൽ കൂടിയല്ല പമ്പയിലെ കട്ടച്ചോറപ്പുഴയിൽക്കൂടി മാത്രമേ തെക്കോട്ടു പോകയുള്ളു എന്നു മെത്രാപ്പോലീത്തായുടെ അംഗരക്ഷകസൈന്യത്തിന്റെ നായകൻ എന്ന നിലയിൽ പറയ്ക്കമല്ലൻ പണിക്കർ വിടകൊള്ളുന്നു എന്നും വിനയപൂർവം അറിയിച്ചു. പണിക്കർ ഇതിനു യാതൊരു പ്രത്യുത്തരവും പ്രതീക്ഷിക്കാതെ സഹഭടന്മാരോടുകൂടി താണുതൊഴുതിട്ടു വന്നതുപോലെതന്നെ മടങ്ങിപ്പോയി.

പറയ്ക്കമല്ലന്റെ വാക്കുകളെല്ലാം കാര്യസ്ഥൻ കത്തനാരുടെ വെറും ഭീഷണി മാത്രമാണെന്നു തഹശീൽദാർ നമ്പൂതിരിയെ അറിയിച്ചിട്ട് പള്ളിബോട്ടിലും മറ്റുമുണ്ടായിരുന്ന പട്ടാളങ്ങളോടും, കുഞ്ചൂട്ടക്കാരോടും കൂടി മെത്രാപ്പോലീത്തായുടെ പള്ളിബോട്ടിന്റെ മുമ്പിൽ കിടന്നിരുന്ന അകമ്പടി വഞ്ചികളുടെ സമീപത്തേക്കു വന്ന് അതുകളെ പിന്തിരിപ്പാൻ ശ്രമിച്ചു. അൽപ്പനിമിഷത്തിനുള്ളിൽ ഈ ശ്രമം ഒരു വലിയ ലഹളയുടെ ഛായയിൽ എത്തി. ലഹളയിൽ ഉൾപ്പെടേണ്ടി വന്ന കല്ലൂർക്കാട്ടുകാരുടെ രക്ഷയ്ക്കായി കാര്യസ്ഥൻ ഏതാനും ഭടന്മാരെ ഇതിനിടയിൽ അവിടേക്കു നിയോഗിച്ചു. മറുപക്ഷത്തുള്ള അകമ്പടിവള്ളങ്ങളെല്ലാം ലഹളയുണ്ടായ ഭാഗത്തേക്കു ഞെരുങ്ങി ഞെരുങ്ങി സമീപിക്കുമ്പോൾ കോട്ടയം ഇടവകക്കാരുടെ അകമ്പടിവള്ളങ്ങളും സ്വപക്ഷത്തുള്ള മറ്റു ബോട്ടുകളും ജലവാഹനങ്ങളും പഴുതു കിട്ടുന്ന സ്ഥലങ്ങളിലൂടെ വടക്കോട്ടേക്കു വച്ചുപിടിച്ചുകൊള്ളണമെന്നായിരുന്നു അദ്ദേഹത്തിന്റെ ചട്ടംകെട്ട്.

പ്രതീക്ഷിച്ചിരുന്നതുപോലെതന്നെ ലഹളയുടെ ഭയങ്കരതയെ വർദ്ധിപ്പിക്കുമാറ് അമ്പലപ്പുഴ തഹശീൽദാരുടെ ഭാഗത്തുണ്ടായിരുന്ന വഞ്ചികളെല്ലാം സ്വപക്ഷക്കാരുടെ സഹായത്തിനായി അവിടേക്കു നീങ്ങുന്നതിനിടയിൽ, മെത്രാപ്പോലീത്തായുടെ പക്ഷത്തുള്ള ജലവാഹനങ്ങളെല്ലാം സാവധാനം വടക്കോട്ടു നീങ്ങിത്തുടങ്ങി. മറുപക്ഷക്കാരുടെ ശ്രദ്ധ മുഴുവൻ ലഹള സ്ഥലത്തായിരുന്നതിനാൽ ഈ കഥ ആരുംതന്നെ അത്ര ചിന്തിക്കയുമുണ്ടായില്ല.

ലഹള മിക്കവാറും തീരപ്രദേശത്തോടടുത്ത ഒരു സ്ഥലത്തായിരുന്നതുകൊണ്ടു കരയ്ക്കു ചാടിയ ആളുകളുടെ ഇടയിൽ കൂടി അത് ക്ഷണേന വ്യാപിച്ചു. ഈ ലഹളയിൽ ഉൾപ്പെട്ട ഏതാനും അംഗരക്ഷകന്മാരിൽ അത്യധികം ശൗര്യവീര്യ പരാക്രമം കാണിച്ചയാൾ പടപൊടിപ്പൻ ചാണ്ടിയായിരുന്നത്രെ. അയാൾ കുറച്ചു സമയത്തിനിടയിൽ വമ്പിച്ച വീരകൃത്യങ്ങൾ കാട്ടി പട്ടാളങ്ങളും കുഞ്ചൂട്ടക്കാരും തഹശീൽദാരും നിലകൊണ്ടിരുന്ന ഏതാനും വഞ്ചികൾ പമ്പയാറ്റിൽ താഴ്ത്തിക്കളഞ്ഞു. കല്ലൂർക്കാട്ടുകാരുടെയും ഏതാനും വള്ളങ്ങൾ കമഴ്ന്നുപോകയുണ്ടായി. ഇത്രയും ആയതോടുകൂടി ലഹള ഒരുവിധം അവസാനിച്ചു. പട്ടാളക്കാരിലും ഒട്ടധികംപേർ പ്രാണരക്ഷയ്ക്കായി പൊങ്ങിക്കിടന്ന വഞ്ചികളിൽ തൂങ്ങിപ്പിടിച്ചു കിടന്നു. തഹശീൽദാരും ചില പട്ടാളക്കാരും കുഞ്ചൂട്ടക്കാരിൽ ചിലരും ഒരുവിധത്തിൽ നീന്തി കരയ്ക്കണഞ്ഞു രക്ഷപ്പെട്ടു.

ഈ സന്ദർഭത്തിൽ അന്തരീക്ഷമണ്ഡലം കൂടി ഭേദിക്കുമാറ് അത്യുച്ചത്തിൽ പൊന്തിയ വാദ്യമേള സമ്മേളിതവും വിജയാഘോഷസൂചകവുമായ ഒരു ആർപ്പുവിളി നമ്പൂതിരിപ്പാട്ടിലെ പള്ളിബോട്ടിന്റെ പാർശ്വഭാഗത്തായി കേൾക്കപ്പെടുകയും അദ്ദേഹം കിളിവാതിലിൻ പഴുതിലൂടെ വെളിയിലേക്കു നോക്കുകയും ചെയ്തു. മെത്രാപ്പോലീത്തായുടെ ബോട്ടും അകമ്പടി ബോട്ടുകളും മറ്റ് അകമ്പടിവാഹനങ്ങളും ഇരുവശത്തുകൂടെയും വളരെ ധീരതയോടുകൂടി തങ്ങളെ അതിലംഘിച്ചു മുമ്പോട്ടു പോകുന്നതായിട്ടാണു അദ്ദേഹം കണ്ടത്. എല്ലാറ്റിലും ഒടുവിലായി കടന്നുപോയ ചുണ്ടൻവള്ളം, കല്ലൂർക്കാട്ടുകാരെ യാത്ര അയച്ചിട്ടു മെത്രാപ്പോലീത്തായെ അനുഗമിക്കുന്ന പടപൊടിപ്പൻ ചാണ്ടി തുടങ്ങി ലഹളയിൽ പങ്കെടുത്ത അംഗരക്ഷകവിഭാഗം കയറിയതായിരുന്നു.

## 5

## രാജശാസനം

മെത്രാപ്പോലീത്തായുടെയും പരിവാരങ്ങളുടെയും ഈ കടന്നുപോക്കു തനിക്കും തരണനല്ലൂർ ഇല്ലത്തേക്കും ഒരിക്കലും മായാത്തതായ ഒരു അപമാനമാണെന്നു നമ്പൂതിരിപ്പാട്ടിലേക്കു തോന്നി. അഭിമാനഭംഗം കൊണ്ടും, ലജ്ജകൊണ്ടും അദ്ദേഹത്തിന്റെ മുഖത്തു രക്തമയമില്ല. അനന്തര കൃത്യത്തെപ്പറ്റി ആലോചിക്കാനായി തഹശീൽദാരും ഒരുവിധത്തിൽ അവിടെ വന്നുചേർന്നു.

നമ്പൂതിരിപ്പാട് എന്ത് ആജ്ഞാപിക്കുന്നു എന്നറിവാൻ എല്ലാവരും ഉൽക്കണ്ഠിതരായിത്തീർന്നു. അദ്ദേഹം തഹശീൽദാരോടായി അകമ്പടിവാഹനങ്ങളോടുകൂടി അയാൾ മടങ്ങിപ്പൊയ്ക്കൊള്ളുന്നതിനും, തന്റെ ബോട്ടു ക്ഷണത്തിൽ തരണനല്ലൂരേക്കു തിരിച്ചുവിടുന്നതിനും കൽപ്പനയരുളി. ഇതു തഹശീൽദാർക്കും തിരുവനന്തപുരം ബ്രാഹ്മണർക്കും അത്യന്തം സങ്കടഹേതുകമായിത്തീർന്നു. അവർ ആകുന്നവിധത്തിലെല്ലാം നമ്പൂതിരിപ്പാട്ടിലെ സാന്ത്വനപ്പെടുത്തുവാൻ ശ്രമിച്ചിരുന്നു എന്നു മാത്രമല്ല, കൊടിയേറ്റു കഴിഞ്ഞാലുടൻ കൊട്ടാരത്തിൽ നിന്നു തന്നെ വേണ്ട നടപടി നടത്തിക്കൊള്ളുമെന്നു വിചാരിക്കേണ്ടതായ ഈ സംഗതിയെ അടിസ്ഥാനപ്പെടുത്തി കൊടിയേറ്റും ഉൽസവവും മുടക്കുകയെന്നത് ഏറ്റവും സങ്കടകരമായ ഒരു സംഗതിയായതിനാൽ തിരുവുള്ളമുണ്ടായി തിരുവനന്തപുരത്തേക്ക് എഴുന്നള്ളത്തു തുടരണമെന്നു നിർബന്ധപൂർവം അപേക്ഷിക്കയും ചെയ്തു.

എന്തു തന്നെയായിരുന്നാലും അപകീർത്തികരമായ ഈ ധിക്കാര കൃത്യത്തിനു പരിഹാരമുണ്ടായിട്ടേ താൻ ഇനി തിരുവനന്തപുരത്തേക്കു യാത്രയുള്ളു എന്നു നമ്പൂതിരിപ്പാടു തീർത്തു പറഞ്ഞു. നിർബന്ധംകൊണ്ട് ഒരു ഫലവുമില്ലെന്നായപ്പോൾ തിരുവനന്തപുരം ബ്രാഹ്മണർ, അവരിൽ രണ്ടുപേർ തിരുവനന്തപുരത്തേക്ക ശീഘ്രത്തിൽ പോകുന്നതിനും മറ്റുള്ളവർ നമ്പൂതിരിയെ തരണനല്ലൂർ എത്തിച്ചിട്ടു മടങ്ങിപ്പോരുന്നതിനും നിശ്ചയിച്ചു.

ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിൽ കൊടിയേറ്റു ദിവസം മുഹൂർത്തമായി.

തരണനല്ലൂർ നമ്പൂതിരിപ്പാട്ടിലേയാവട്ടെ, അദ്ദേഹത്തിന്റെ പ്രതിപുരുഷനെ യാവട്ടെ കാണായ്കയാൽ മഹാരാജാവു തിരുമനസ്സുകൊണ്ടും ക്ഷേത്ര ജോലിക്കാരും എന്തെന്നില്ലാതെ വിഷമിക്കയായി. ഒരു മഹാരാജാവിന്റെ ഭരണകാലത്ത് ഉത്സവം മുടങ്ങുകയെന്നുള്ളത് അത്യന്തം അശുഭസൂചകമായ ഒരു സംഗതിയാണെന്നാണ് വയ്പ്പ്. മുഹൂർത്തത്തിന് അൽപ്പം മുമ്പു നമ്പൂതിരിപ്പാട്ടിലെ വിട്ടുപിരിഞ്ഞു പോന്ന ബ്രാഹ്മണരും, റിപ്പോർട്ടോടു കൂടി എത്തിയ അമ്പലപ്പുഴ തഹശീൽദാരുടെ ആൾപ്പേരും മഹാരാജ സന്നിധിയിൽ എത്തി പമ്പാനദിയിൽ വച്ചുണ്ടായ സർവ്വ സംഭവങ്ങളും വിവരിച്ചു തിരുമനസ്സുണർത്തിച്ചു. പ്രകൃത്യാ ശുദ്ധാത്മാവായ മഹാരാജാവു തിരുമനസ്സുകൊണ്ടു ഈ വാർത്താ ശ്രവണത്തിൽ അത്യന്തം രോഷാകുലനായി ചമഞ്ഞുവെന്നു വിശേഷിച്ചു പറയണമെന്നില്ലല്ലോ.

മഹാരാജാവു തിരുമനസ്സുകൊണ്ടു ഉടൻതന്നെ പമ്പാ നദിയിൽ വച്ചുണ്ടായ സർവ്വ സംഭവങ്ങളും താൻ അറിഞ്ഞിരിക്കുന്നുവെന്നും, അതിനെപ്പറ്റി വ്യസനിക്കുകയും വിഷമിക്കുകയും ചെയ്യേണ്ടുന്നും നമ്പൂതിരിപ്പാട്ടിലെ പ്രതിപുരുഷൻ എന്നുള്ള സങ്കല്പത്തിൽ വേറാരു വൈദികനെക്കൊണ്ട്, ഉത്സവം മുടങ്ങാതിരിപ്പാനായി ആവശ്യമായ കർമ്മങ്ങൾ നടത്തുന്നുവെന്നും നമ്പൂതിരിപ്പാടിലേക്കു സംഭവിച്ചതായി വിചാരിക്കപ്പെടുന്ന അപമാനത്തിനു മെത്രാപ്പോലീത്തായെക്കൊണ്ടു തക്കതായ പരിഹാരവും പ്രായശ്ചിത്തവും ചെയ്യിച്ചു കൊള്ളാവുന്നതാണെന്നും, അതിനാൽ കൊട്ടാരത്തിൽ നിന്ന് അടിയന്തിരത്തിൽ അയക്കുന്ന സർവ്വാധികാര്യക്കാരോടും ആൾക്കാരോടും കൂടി ഉടൻതന്നെ തിരുവനന്തപുരത്തെത്താൻ ഉൽസാഹിക്കണമെന്നും തരണനല്ലൂർ നമ്പൂതിരിപ്പാട്ടിലേക്ക് ഒരു തിരുവെഴുത്ത് എഴുതി അയച്ചു. ഇതിനു പുറമേ തരണനല്ലൂർ നമ്പൂതിരിപ്പാട്ടിലെ അതികഠിനമായി അവമാനിച്ചിരിക്കുന്നതിനെ സംബന്ധിച്ച് മതിയായ സമാധാനം ബോധിപ്പിക്കുന്നതിനായി ആറാട്ടു കഴിഞ്ഞു വരുന്ന ബുധനാഴ്ച പതിനൊന്നു നാഴിക പുലർച്ചയ്ക്കു മെത്രാപ്പോലീത്തായും കാര്യസ്ഥൻ കത്തനാരും തിരുവനന്തപുരത്ത് വലിയ സർവാധികാര്യക്കാരുടെ കച്ചേരിയിൽ ഹാജരായിക്കൊള്ളണമെന്നു കാണിച്ചു വലിയ സർവാധി ഉദ്യോഗം വഹിച്ചിരുന്ന അയ്യപ്പൻ ചെമ്പക രാമൻപിള്ളയുടെ വകയായി ഒരു ചുട്ടെഴുത്തു മെത്രാപ്പോലീത്തായ്ക്കു കോട്ടയത്തേക്കും അയച്ചു.

ചുട്ടെഴുത്തു മെത്രാപ്പോലീത്തായ്ക്കു കിട്ടിയതും ഒരു ശനിയാഴ്ച ദിവസമായിരുന്നു. അങ്ങനെയെന്തെങ്കിലും ഒന്ന് ഉടനെ വന്നുചേർന്നേക്കാമെന്നു മെത്രാപ്പോലീത്താ നേരത്തെ പ്രതീക്ഷിച്ചിരുന്നതുമാണ്. പിറ്റേദിവസം ഞായറാഴ്ച പള്ളിയിൽ കൂടിയ കോട്ടയം ഇടവകക്കാരെ ഈ വൃത്താന്തം വല്ലാതെ ക്ഷോഭിപ്പിച്ചു. പമ്പയാറ്റിൽ വച്ചുണ്ടായ കഥകൾക്ക് അവർ മുമ്പുതന്നെ അനുഭവസാക്ഷികളുമാണല്ലോ. മലങ്കര നസ്രാണികൾക്കും അവരുടെ മെത്രാപ്പോലീത്തന്മാർക്കും കേരള ഭൂപാലന്മാർ കൃതജ്ഞതാ സൂചകമായി അനുവദിച്ചുകൊടുത്തിട്ടുള്ളതും, നസ്രാണികൾ പണ്ടുമുതൽക്കേ അനുഭവിച്ചും ആദരിച്ചും വരുന്നതുമായ അവകാശങ്ങളും ആചാരങ്ങളും നടപ്പുകളും മഹാരാജാവു തിരുമനസ്സിലെ കുലഗുരുവാണെന്നുള്ള ഏക കാരണത്താൽ തരണനല്ലൂർ നമ്പൂതിരിപ്പാട്ടിലേ ദുരഹങ്കാരദൂഷിതമായ ദുരഭിമാനത്തിനു ബലി കഴിക്കുന്നതിലേക്കു വേണ്ടിയോ എന്നു തോന്നുമാറു കീഴു നടപ്പനുസരിച്ച് പമ്പയാറ്റിൽ കൂടിയുണ്ടായ മെത്രാപ്പോലീത്തായുടെ യാത്രയെ ഗുരുതരമായ ഒരു വിസ്താരത്തിനു വിഷയമാക്കിത്തീർക്കാൻ തിരുവിതാംകൂർ സർക്കാർ ധൈര്യപ്പെട്ടതിനെപ്പറ്റി പഴമപരിചയവുംകാര്യജ്ഞാനവുമുള്ള വൃദ്ധന്മാരൊക്കെ മൂക്കിൽ വിരൽ വച്ചു. അവർ കാര്യസ്ഥൻ കത്തനാരുടെ ആലോചനയോടും അഭിപ്രായത്തോടും കൂടി, വിവാദ സംഗതി സ്ഥാനമാന സംബന്ധമായ ഒന്നായതിനാൽ ഇരുകക്ഷികളുടെയും അന്തസ്സിനേയും പ്രഭാവത്തേയും മേന്മയേയും മുൻനിറുത്തി വിസ്താരം പൊന്നുതമ്പുരാൻ തിരുമനസ്സിലെ സന്നിധിയിൽ വച്ച് ആയിരിക്കണമെന്നു തങ്ങൾക്കു അപേക്ഷയുണ്ടെന്നും തിരുവിതാംകോട്ടെ സർവ്വ പ്രജകളും നാടുവാഴുന്ന പൊന്നുതമ്പുരാന്റെ വാൽസല്യ സന്താനങ്ങളായതിനാൽ തിരുമനസ്സിലെ നിഷ്പക്ഷ ബുദ്ധിയെയും വിവേചനാശക്തിയെയും ഹനിപ്പിക്കത്തക്കവണ്ണം എന്തെങ്കിലും ഒരു പ്രത്യേക ബന്ധത്തിനോ, പരിചയത്തിനോ തിരുമനസ്സുകൊണ്ടു ഗുരുത്വം കൽപ്പിച്ച് ഒരു വിധിതീർപ്പ് അരുളുകയില്ലെന്നു തങ്ങൾക്കു ദൃഢവിശ്വാസമുള്ളതുകൊണ്ടു തങ്ങളുടെ അപേക്ഷകൾക്ക് അനുകൂലമായ ഒരു ഉത്തരവിനു തൃക്കൈവിളയാട്ട് ഉണ്ടാവണമെന്നും കാണിച്ച് ആയിരത്തൊന്നാളുകളുടെ വകയായി ഒപ്പുമിട്ട് ഒരു അപേക്ഷ തയ്യാറാക്കി കൊട്ടാരത്തിലേക്ക് അയച്ചു. ഇതിനു മഹാരാജാവു തിരുമനസ്സുകൊണ്ട് അവരുടെ അപേക്ഷയെ കൽപ്പിച്ച് അനുവദിച്ചിരിക്കുന്നതായി വലിയ സർവാധികാര്യക്കാരുടെ ഒരു മറുപടി എട്ടാം ദിവസം കോട്ടയത്ത് ഇടവഴിക്കൽ താടിക്കാരൻ കുഞ്ചെറിയാ എന്ന ആളിനു കിട്ടി.

(തുടരും)

# ഫാ. ഡോ. വി. സി. സാമുവൽ ചരമ രജത ജൂബിലി ആചരിച്ചു

പത്തനംതിട്ട: ഫാ. ഡോ. വി. സി. സാമുവൽ ചരമ രജത ജൂബിലി ആചരണം ഓമല്ലൂർ സെന്റ് തോമസ് ഓർത്തഡോക്സ് വലിയപള്ളിയിൽ നടന്നു. ഡോ. യൂഹാനോൻ മാർ ദിയസ്കോറസ് വി. കുർബാന അർപ്പിച്ചു. പൊതു സമ്മേളനം ഗവർണർ പി. എസ്. ശ്രീധരൻപിള്ള ഉദ്ഘാടനം ചെയ്തു. ഡോ. ഏബ്രഹാം മാർ സെറാഫിം അധ്യക്ഷത വഹിച്ചു.

ക്രൈസ്തവ സഭാചരിത്രത്തിലെ നാഴികക്കല്ലായ 1965-ൽ എത്യോപ്യയുടെ തലസ്ഥാനമായ ആഡിസ് അബാബയിൽ എത്യോപ്യൻ ചക്രവർത്തി ഹെയ്ലി സെലാസി വിളിച്ചുകൂട്ടിയ സുന്നഹദോസിന്റെ സംഘാടകരിൽ പ്രധാനിയായിരുന്നു ഫാ. ഡോ. വി. സി. സാമുവൽ. ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ ചരിത്രത്തിൽ ആദ്യമായി സഭാ മേലധ്യക്ഷന്മാരും പ്രതിനിധിസംഘവും ഈ സുന്നഹദോസിൽ പങ്കെടുത്തു. എത്യോപ്യൻ പട്ടാള വിപ്ലവകാലത്ത് പാത്രിയർക്കീസിനെ ഫാ. സാമുവൽ തന്റെ ഭവനത്തിൽ ഒളിവിൽ പാർപ്പിച്ചിരുന്നു.

ഹെയിലി സലാസി സർവകലാശാലയുടെ സെനറ്റ് സെക്രട്ടറി, എത്യോപ്യൻ ചക്രവർത്തിയുടെയും പാത്രിയർക്കീസിന്റെയും ഉപദേഷ്ടാവ് എന്നീ നിലകളിൽ പ്രവർത്തിച്ചു. ആഡിസ് അബാബയിലെ ഹോളി ട്രിനിറ്റി തിയോളജിക്കൽ കോളജ് ഡീൻ, സെറാമ്പൂർ കോളജ് പ്രഫസർ, ബാംഗ്ലൂർ യുണൈറ്റഡ് തിയോളജിക്കൽ കോളജിൽ പ്രഫസർ, 10 വർഷക്കാലം കോട്ടയം ഓർത്തഡോക്സ് സെമിനാരിയിൽ ഡീൻ ഓഫ് സ്റ്റഡീസ് എന്നീ നിലകളിലും പ്രവർത്തിച്ചു. ലോകമാസകലം ഒട്ടേറെ ശിക്ഷ്യഗണങ്ങളുണ്ട്.

ഭാരത ക്രൈസ്തവ സഭയിൽ നിന്ന് ആഗോള വേദശാസ്ത്ര രംഗത്ത് തിളങ്ങിയ പണ്ഡിതൻ കൂടിയായിരുന്നു അദ്ദേഹം. സുറിയാനി ഭാഷാജ്ഞാനം വികസിപ്പിച്ച് പാണ്ഡിത്യം നേടി. മികച്ച വേദശാസ്ത്രജ്ഞനും ചരിത്രകാരനും ബഹുഭാഷാ പണ്ഡിതനുമായി രൂപാന്തരപ്പെട്ടു.



ഓമല്ലൂർ ഇടയിൽ ഇ. ഐ. ചെറിയാന്റെയും കിഴക്കേതിൽ അന്നമ്മയുടെയും മക്കളിൽ അഞ്ചാമനായി 1912 ഏപ്രിൽ 6-നായിരുന്നു ജനനം. മഞ്ഞനിക്കര സെമിനാരിയിൽ മാർ യൂലിയോസിന്റെ ശിഷ്യനും പിന്നീട് അന്ത്യോക്യ പാത്രിയർക്കീസ് ആയ യാക്കോബ് തൃതീയൻ ബാവായുടെ സഹപ്രവർത്തകനുമായി പഠനം നടത്തി.

1950-ൽ യു.റ്റി. കോളജിൽ നിന്ന് ബി.ഡി. ബിരുദം ഡിസ്റ്റിങ്ഷനോടെ പാസായി. ആലുവ യു.സി. കോളജിലും മദ്രാസ് ക്രിസ്ത്യൻ കോളജിലുമായി ഫിലോസഫിയിൽ ബിരുദാനന്തര ബിരുദം നേടിയ അദ്ദേഹം യുഎസിലെ സ്റ്റെയിൽ സർവകലാശാലയിലാണ് ഗവേഷണം നടത്തിയത്.

ബംഗളൂരുവിലെ വസതിയിൽ 1998 നവംബർ 18-നാണ് അന്തരിച്ചത്.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH





ലേഖനം

# തീർത്ഥാടനം എന്ത്? എന്തിന്?




## ജോർജ്കുട്ടി ടി. പി. തറക്കുന്നേൽ


തീർത്ഥാടനം എന്ന വാക്ക് നമുക്ക് വളരെ പരിചിതമാണ്. തീർത്ഥത്തിനു വേണ്ടിയുള്ള ആടനം-യാത്ര എന്നാണതിന്റെ വാച്യാർത്ഥം. തരണം ചെയ്യുക എന്ന അർത്ഥം സൂചിപ്പിക്കുന്ന തരൺ എന്ന സംസ്കൃത ധാതുവാണ് മൂലപദം. പ്രാചീനഭാരതത്തിൽ പ്രശ്നങ്ങൾ തരണം ചെയ്യുന്നതിനുള്ള ഉപദേശങ്ങൾക്കായി രാജാക്കന്മാരും മറ്റും മഹാഗുരുക്കന്മാരുടെ ഉപദേശം തേടിയിരുന്നു. ഇത്തരം ഗുരുക്കന്മാരുടെ പർണശാലകൾ നദീതീരത്തോടു ബന്ധപ്പെട്ടായിരുന്നു സ്ഥിതിചെയ്തിരുന്നത്. അങ്ങനെയാണ് തീർത്ഥം എന്ന വാക്ക് ഉണ്ടായത്. തീർത്ഥം പിന്നീട് ഒരു പ്രതീകമായി മാറി. അങ്ങനെയാണ് തീർത്ഥജലം ഉണ്ടാവുന്നത്.

ഇന്നത്തെ നമ്മുടെ തീർത്ഥയാത്രകളും പ്രശ്നപരിഹാരങ്ങൾ മുന്നിൽ കണ്ടുകൊണ്ടാണ്. ക്രൈസ്തവ തീർത്ഥാടനകേന്ദ്രങ്ങളിൽ വിശുദ്ധരുടെ പ്രാർത്ഥന നമുക്ക് തീർത്ഥമായി അനുഭവപ്പെടുന്നു. തീർത്ഥാടനകേന്ദ്രങ്ങളിലേക്കുള്ള പദയാത്രകൾ വ്യക്തികൾക്കും ഇടവകകൾക്കും ആദ്ധ്യാത്മിക ചൈതന്യം പകരുന്നതായി നമുക്ക് അറിയാം. തീർത്ഥയാത്രകളുടെ പ്രസക്തി തീർച്ചയായും അനുഭവങ്ങളുടെ തലത്തിലുള്ളതാണ്. പരുമലയിലേക്കും മഞ്ഞിനിക്കരയിലേക്കും മറ്റും കിലോമീറ്ററുകൾ താണ്ടി പദയാത്ര നടത്തുന്നവരെ പരിഹസിക്കുന്നവരും വിമർശിക്കുന്നവരും ഈ അനുഭവം ഇല്ലാത്തവരാണ്. തീർത്ഥാടനത്തിന്റെ ലക്ഷ്യം തീർത്ഥാടനം തന്നെയാണെന്ന് മനസ്സിലാക്കേണ്ടതുണ്ട്. തീർത്ഥയാത്ര പുറപ്പെടാൻ തീരുമാനിക്കുന്നതു മുതലുള്ള ഓരോ അനുഭവവും തീർത്ഥാടനം തന്നെയാണ്. ലക്ഷ്യസ്ഥാനത്തെത്തി കുറച്ചുനേരം പ്രാർത്ഥിക്കുന്നതു മാത്രമല്ല തീർത്ഥാടനം. അത് ഒരേസമയം സാക്ഷ്യവും പ്രഖ്യാപനവുമാണ്. പരുമലയിലേക്ക് തീർത്ഥാടനം ചെയ്യുന്ന ഒരു വ്യക്തി ഒരു നൂറ്റാണ്ടു മുമ്പ് ഇവിടെ ജീവിച്ചിരുന്ന ഉന്നതമായ ഒരു വ്യക്തിത്വത്തെ ലോകത്തിനു സാക്ഷ്യപ്പെടുത്തുകയാണ് ചെയ്യുന്നത്. ദൈവത്തോടു ചേരുന്ന വിശുദ്ധന്മാരുടെ ഉന്നതമായ അവസ്ഥയെപ്പറ്റിയുള്ള പ്രഖ്യാപനം കൂടി ആണത്. വിശുദ്ധന്മാരുടെ ആ അവസ്ഥയോട് പങ്കുപറ്റുവാനുള്ള വിശ്വാസികളുടെ ശ്രമമാണ് അവർക്ക് അനുഭവങ്ങൾ നൽകുന്നത്. നമ്മുടെ പരിശ്രമത്തിന്റെ ആത്മാർത്ഥതയും തീക്ഷ്ണതയും അനുസരിച്ചുള്ള ഫലം ഓരോരുത്തർക്കും ലഭിക്കുന്നു.

ഒരു വിശുദ്ധന്റെ ഓർമ്മ അദ്ദേഹത്തെ കണ്ടിട്ടുപോലുമില്ലാത്തവരുടെ മനസ്സുകളിലേക്കു കൂടി പ്രകാശം പരത്തുന്നു. സമ്പൂർണ്ണ സമർപ്പണത്തിലൂടെ ദൈവിക ശുശ്രൂഷ ചെയ്ത ഒരു വിശുദ്ധന്റെ ജീവിത വിശുദ്ധിയുടെയും ദൈവോന്മുഖതയുടെയും പ്രഖ്യാപനമാണ് ഈ തീർത്ഥാടനത്തിലൂടെ നമ്മൾ നടത്തുന്നത്.




**പരുമലയിലേക്ക് തീർത്ഥാടനം ചെയ്യുന്ന ഒരു വ്യക്തി ഒരു നൂറ്റാണ്ടു മുമ്പ് ഇവിടെ ജീവിച്ചിരുന്ന ഉന്നതമായ ഒരു വ്യക്തിത്വത്തെ ലോകത്തിനു സാക്ഷ്യപ്പെടുത്തുകയാണ് ചെയ്യുന്നത്.**




തീർത്ഥാടനങ്ങൾ പലപ്പോഴും മദ്ധ്യസ്ഥപ്രാർത്ഥന മാത്രമായി പരിഗണിക്കപ്പെടാറുണ്ട്. മദ്ധ്യസ്ഥപ്രാർത്ഥന എന്നാൽ ജീവനോടിരിക്കുന്നവരും വാങ്ങിപ്പോയവരും തമ്മിലുള്ള കൂട്ടായ്മയാണ്. ജീവനോടിരിക്കുന്നവർ തമ്മിൽതമ്മിൽ മദ്ധ്യസ്ഥപ്രാർത്ഥന നടത്തുന്നതിനെ പ്രോത്സാഹിപ്പിക്കുന്ന ആധുനിക പ്രസ്ഥാനങ്ങൾ വാങ്ങിപ്പോയവരുടെ മദ്ധ്യസ്ഥതയെ കുറ്റപ്പെടുത്തുന്നത് കേൾക്കാറുണ്ട്. ഏക മദ്ധ്യസ്ഥൻ ക്രിസ്തുവായതിനാൽ മറ്റ് മദ്ധ്യസ്ഥർ പാടില്ല എന്ന് പറയുന്നവർ മറ്റുള്ളവർക്കുവേണ്ടി തങ്ങൾ പ്രാർത്ഥിക്കുന്നതും മദ്ധ്യസ്ഥപ്രാർത്ഥനയാണെന്ന് മനസ്സിലാക്കുന്നില്ല. വാങ്ങിപ്പോകുന്നവർ ദൈവസംസർഗ്ഗത്തിലാണെന്ന് അംഗീകരിക്കാത്തവർ ക്രിസ്ത്യാനികളല്ല എന്നതാണ് വസ്തുത. തനിക്ക് ജീവിക്കുന്നത് ക്രിസ്തുവും മരിക്കുന്നത് ലാഭവുമാണെന്നു പൗലോസ് അപ്പോസ്തോലൻ പറഞ്ഞിരിക്കുന്നത് വാങ്ങിപ്പോയാൽ ക്രിസ്തുവിനോടുകൂടി ഇരിക്കാം എന്ന വിശ്വാസത്തിലും പ്രത്യാശയിലുമാണല്ലോ. ദൈവസംസർഗ്ഗത്തിൽ കഴിയുന്നവരുമായുള്ള നമ്മുടെ കൂട്ടായ്മയാണ് വാങ്ങിപ്പോയവരുടെ മദ്ധ്യസ്ഥത. ലോകത്തിനുവേണ്ടി യാഗമായിത്തീർന്ന ക്രിസ്തു വഹിച്ചുകൊണ്ടിരിക്കുന്ന മദ്ധ്യസ്ഥതയെ ഈ കൂട്ടായ്മയുമായി ബന്ധപ്പെടുത്തി പ്രസംഗിക്കുവാൻ ഇടയാകുന്നത് മദ്ധ്യസ്ഥത എന്ന വാക്കിന്റെ പരിമിതിയെ മാത്രമാണ് സൂചിപ്പിക്കുന്നത്. ഒപ്പം ഒരു സന്ദേശം അവിടെ ഉൾക്കൊള്ളാനുണ്ട് എന്നത് വിസ്മരിക്കാനുമാവില്ല. വാങ്ങിപ്പോയവരുടെ ഓർമ്മയും പ്രാർത്ഥനയും നമുക്ക് അനുഗ്രഹകരമാവുന്നത് അവരുടെ ജീവിതവിശുദ്ധിയും മാർഗദർശിത്വവും നാം സ്വീകരിക്കുമ്പോൾ മാത്രമാണെന്നത് നമ്മൾ മറക്കാൻ പാടില്ല. അതിനുപകരം കേവലമായ പദാർത്ഥങ്ങളോടും അടയാളങ്ങളോടുമുള്ള യുക്തിഹീനമായ ഭക്തിയായി മാറുമ്പോൾ അത് അപഹാസ്യമായിത്തീരാറുണ്ട്. അത് നമ്മുടെ സാക്ഷ്യത്തെയും ദർശനത്തെയും വഴിതെറ്റിക്കാനും ഇടയാക്കാറുണ്ട്.

ഏതൊരു തീർത്ഥാടനവും ഏതൊരു പ്രാർത്ഥനയും സഫലമാവുന്നത് അത് നമ്മുടെ ഉള്ളിൽ സൃഷ്ടിക്കുന്ന അനുഭൂതികൾക്കും അനുഭവങ്ങൾക്കും വിശ്വാസത്തിന്റെ ബലവും വചനത്തിന്റെ പരിമളവും നൽകുമ്പോഴാണ് എന്ന യാഥാർത്ഥ്യം എപ്പോഴും ഓർമ്മയിൽ ഉണ്ടാവേണ്ടതുണ്ട്. ❑

# സഖറിയാവിനോടുള്ള അറിയിപ്പിന്റെ ഞായർ

## വി. ലൂക്കോസ് 1:5–25

ഫാ. ജെറിൻ ജോൺ അടൂർ



ദൈവമന്ദിരത്തിന് പുറത്ത് ജനങ്ങൾ പ്രാർത്ഥിക്കുന്നതിനെക്കുറിച്ച് സുവിശേഷം ആരംഭിക്കുകയും മന്ദിരത്തിന്റെ പുറത്ത് ജനങ്ങൾ ദൈവത്തെ സ്തുതിക്കുന്നതിനെ കുറിച്ച് പറഞ്ഞുകൊണ്ട് അവസാനിക്കുകയും ചെയ്യുന്ന സുവിശേഷമാണ് വി. ലൂക്കോസിന്റെ സുവിശേഷം. ധൂപം അർപ്പിക്കുവാനായി പുരോഹിതനായ സഖറിയാവ് പ്രവേശിച്ചപ്പോൾ പ്രാർത്ഥനയോടെ ദേവാലയ അന്തരീക്ഷത്തിൽ ആയിരുന്ന ഒരു കൂട്ടം ജനതയെയും ശ്രദ്ധിക്കാവുന്നതാണ്.

സഖറിയാവ് അബിയായുടെ കൂറിൽ ഉൾപ്പെട്ടിരുന്ന ഒരു പുരോഹിതനായിരുന്നു. യഹൂദ പൗരോഹിത കർമ്മത്തെ ദാവീദ് 24 കൂറുകളായി വിഭജിച്ചിരുന്നു (1 ദിന. 24:10). അതിൽ ഒന്നായിരുന്നു അബിയാക്കൂർ. വിശുദ്ധ സ്ഥലത്ത് ധൂപം അർപ്പിക്കുവാൻ തങ്ങളുടെ ജീവിതകാലത്ത് ഒരിക്കൽ മാത്രം ഭാഗ്യം ലഭിച്ച അനേകം പുരോഹിതന്മാർ അക്കാലത്ത് ഉണ്ടായിരുന്നു. ഏലിസബത്തും അഹറോന്റെ പുരോഹിത കുടുംബത്തിലെ പിൻതലമുറയിൽ പെട്ട വ്യക്തിയായിരുന്നു. ധാർമികവും ആചാര അനുഷ്ഠാന പ്രകാരവും പഴയ നിയമ തിരുവെഴുത്തുകൾ പാലിക്കുന്നതിൽ ശ്രദ്ധാലുക്കൾ ആയിരുന്നു. ഈ ദമ്പതികൾക്ക് മക്കൾ ഇല്ലായിരുന്നു. ഏതൊരു യഹൂദനെ സംബന്ധിച്ചും നിന്ദ്യമായ അവസ്ഥയിലൂടെ കടന്നുപോയ ദമ്പതികൾ ആയിരുന്നു.

പുറത്ത് ജനം അക്ഷമരായി കാത്തുനിൽക്കുകയായിരുന്നു. ധൂപം അർപ്പിച്ചിരുന്ന പുരോഹിതൻ സാധാരണയായി അല്പം കൂടെ നേരത്തെ തന്നെ പ്രത്യക്ഷമാകേണ്ടതായിരുന്നു. ഒടുവിൽ സഖറിയ പുറത്തുവന്നപ്പോൾ ആംഗ്യഭാഷയിൽ മാത്രമേ തനിക്ക് ആശയവിനിമയം നടത്തുവാൻ കഴിഞ്ഞുള്ളു. അവൻ ഒരു ദർശനം കണ്ടു എന്ന് ജനം മനസ്സിലാക്കി.

യഥാർത്ഥത്തിൽ ദൈവം ഈ ദമ്പതികളുടെ പ്രാർത്ഥനയ്ക്ക് ഉത്തരം നൽകുകയായിരുന്നു. ഇപ്രകാരം പ്രാർത്ഥനയ്ക്ക് മറുപടി നൽകുന്ന സമാനമായ രീതിയിസഹാക്കിന്റെയും (ഉല്പത്തി 18:1), ശിംശോന്റെയും (ന്യായ. 13:3), ശമുവേലിന്റെയും (1 ശമു. 1:7) ജനന വിവരണത്തിൽ കാണാം.

വി. ലൂക്കോസ് 1:13 'സഖറിയാവേ ഭയപ്പെടേണ്ട, നിന്റെ പ്രാർത്ഥനയ്ക്ക് ഉത്തരമായി...' ശ്രീബുദ്ധന്റെ ഭാഷയിൽ ക്ഷമയാണ് ഏറ്റവും വലിയ പ്രാർത്ഥന. ഈ ദമ്പതികൾ തങ്ങൾക്ക് തലമുറകൾ ഇല്ല എന്ന ദുഃഖം മറന്ന് ക്ഷമയോടുകൂടി ദൈവസന്നിധിയിൽ യാതൊരു പരിഭവവുമില്ലാതെ പ്രാർത്ഥന അർപ്പിച്ചു പോരുന്നു. ഈ ക്ഷമക്കുള്ള ഉത്തരമാണ് ഇന്നേദിവസം ഈ ദമ്പതികൾക്ക് ലഭിച്ചിരിക്കുന്നത്. അവരുടെ പ്രാർത്ഥനയ്ക്ക് ഉത്തരം ലഭിക്കുവാനായി ചില കാരണങ്ങൾ ഉണ്ടായിരുന്നു.

### അത്ഭുതങ്ങളുടെ ദൂത് ലഭിക്കുന്ന ആരാധനാ പശ്ചാത്തലം

സഖറിയ പുരോഹിതന് അൽഭുതങ്ങളുടെ ദൂത് ലഭിക്കുന്നത് ധൂപം അർപ്പിക്കുവാനായി അതിവിശുദ്ധ സ്ഥലത്തേക്ക് പ്രവേശിക്കുമ്പോഴാണ്. ആരാധനയുടെ ദൈവികമാകുന്ന അന്തരീക്ഷം രൂപപ്പെട്ടിരിക്കുന്ന സമയം. അവിടെ പ്രാർത്ഥനകളുടെ ധ്വനി മാത്രം ഉയർന്നുകൊണ്ടിരിക്കുന്നു. ജനത്തിന്റെ പ്രാർത്ഥനയുടെ ശബ്ദം ഉയർന്നപ്പോൾ മാലാഖയുടെ അദ്ഭുതങ്ങളുടെ ദൂതിന്റെ ധ്വനി സഖറിയ പുരോഹിതൻ ശ്രദ്ധിക്കുവാൻ ഇടയായി. ആധുനിക മനുഷ്യനിൽ നിന്നും ഈ പ്രാർത്ഥന അന്തരീക്ഷത്തിന്റെ മുഖവും ഭാവവും മാറിക്കൊണ്ടിരിക്കുന്നു. അതുകൊണ്ടാണ് ദൈവ ശബ്ദത്തെ തിരിച്ചറിയാൻ കഴിയാതെ പോകുന്നത്. നമ്മുടെ സുഖലോലുപമായ അന്തരീക്ഷങ്ങൾ പലപ്പോഴും നമ്മുടെ പ്രാർത്ഥനകൾക്ക് തടസ്സമായി നിൽക്കുകയാണ്. നാം പലപ്പോഴും സ്വർഗീയ പദ്ധതികളെ വിലയിരുത്തുവാൻ നമ്മുടെ മാനുഷിക ചിന്തകൾ



അളവുകോൽ ആക്കുന്നു. എന്നാൽ അതിനേക്കാൾ അപ്പുറമായി അദ്ഭുതങ്ങളുടെ വിരുന്ന് ദൈവം നമുക്കായി ഒരുക്കിയിരിക്കുന്നു എന്നുള്ളത് നാം മറന്നുപോകുന്നു.സഖറിയ പുരോഹിതന്റെ നിലച്ചുപോയ സംസാരം ഇത് നമുക്ക് ഒരു താക്കീതാണ്. അതുകൊണ്ട് ഓരോ പ്രതിസന്ധികളും കടന്നു വരുമ്പോൾ 'Oh God I have a big problem' എന്ന് പറയുന്നതിൽ നിന്നും വ്യത്യസ്തമായി "Hey Problem, I have a big God' എന്ന് തിരുത്തി പറയുവാൻ ശ്രമിച്ചാൽ പല പ്രതിസന്ധികളെയും അതിജീവിക്കാനുള്ള ഉത്തരം നമുക്ക് ലഭിക്കും. ഇതു തന്നെയായിരിക്കാം സഖറിയ -എലിസബേത് ദമ്പതികൾക്ക് ദൈവത്തിന്റെ അദ്ഭുതവിരുന്നിനെ കാണുവാൻ ആയിട്ട് മിഴികൾ തുറക്കുവാൻ കഴിഞ്ഞതിന്റെ അളവുകോൽ.

### ജന സമൂഹത്തിന്റെ ഹൃദയം നിറഞ്ഞ പ്രാർത്ഥന പശ്ചാത്തലം

ധൂപം അർപ്പിക്കുവാനായി നറുക്ക് വീണ സഖറിയാവ് അത് അർപ്പിക്കുമ്പോൾ ജനസമൂഹം പുറത്ത് പ്രാർത്ഥിക്കുകയായിരുന്നു. ഓരോ വ്യക്തിയിലും ദൈവസാന്നിധ്യം വെള്ളങ്ങി ഉത്തരം ലഭിക്കണമെങ്കിൽ നമ്മുടെ ഹൃദയത്തിന്റെ പരിവർത്തനവും സാമൂഹികമായ ആത്മീയ ചിന്താങ്ങുകൂടി ഉണ്ടാകുന്നത് നല്ലതാണ്.ഈ ദമ്പതികളുടെ സമർപ്പണ ജീവിതവും ജനത്തിന്റെ കൂട്ടായ പ്രാർത്ഥനയും ഒത്തുചേർന്നപ്പോൾ അവർക്ക് സന്തോഷത്തി ന്റെ ഉറവ ലഭിക്കുകയാണ്.

ഇസ്രായേലിന്റെ രക്ഷകനുവേണ്ടിയുള്ള ദീർഘമായ കാത്തിരിപ്പിന്റയും സാവധാനം മങ്ങിക്കൊണ്ടിരുന്ന പ്രത്യാശയുടെയും പ്രതീകമായിരുന്നു സഖറിയ. ജീവിതാവസാനംവരെ ഒരു കുഞ്ഞിനുവേണ്ടി കാത്തിരിന്നിട്ടും അയാൾ തന്റെ പ്രതീക്ഷയ്ക്ക് ഫലം കണ്ടില്ല. ധൂപാർപ്പണവേളയിൽ മാലാഖ പ്രത്യക്ഷപ്പെട്ട് ഒരു ശിശുവിനെ വാഗ്ദാനം ചെയ്തു. സഖറിയ ഇത് വിശ്വസിച്ചില്ല. നിന്റെ പ്രാർത്ഥന കേൾക്കപ്പെട്ടിരിക്കുന്നു എന്നു പറയുന്നതിന്റെ അർത്ഥം അവൻ അതിനായി പ്രാർത്ഥിച്ചുകൊണ്ടിരുന്നു എന്നാണ്. അവിശ്വസിച്ച സഖറിയ പല വിശ്വാസികളുടെയും പ്രതിനിധിയാണ്. തീവ്രമായി പ്രാർത്ഥിക്കുമെങ്കിലും പ്രാർത്ഥിക്കുന്ന കാര്യങ്ങൾ സാധിച്ചുകിട്ടുമെന്ന് വിശ്വസിക്കാൻ കഴിയാത്ത വിശ്വാസികളുടെ പ്രതീകം. ഇങ്ങനെയുള്ളവരെ സഭയുടെ ആരംഭം

മുതൽതന്നെ കാണാൻ കഴിയും. ഉദാ: പത്രോസിനെ ഹേറോദേസ് ബന്ധസ്ഥനാക്കിയശേഷം അവനെ കൊന്നു കളയുമെന്നു മനസ്സിലാക്കിയ യെറുശലേമിലെ സഭാസമൂഹം രാത്രി മുഴുവൻ ഉറക്കമിളച്ചിരുന്ന് പ്രാർത്ഥിച്ചു (അപ്പോ. 12). ദൈവം പ്രാർത്ഥന കേട്ടു. തന്റെ ദൂതനെ അയച്ച് പത്രോസിനെ അദ്ഭുതകരമായി രക്ഷിച്ച് ബന്ധനത്തിൽ നിന്ന് വിമുക്തനാക്കി. എന്നാൽ തനിക്കുവേണ്ടി പ്രാർത്ഥിച്ചുകൊണ്ടിരുന്ന സമൂഹത്തിലേയ്ക്ക് പത്രോസ് വന്നു മുട്ടി വിളിച്ചപ്പോൾ അകത്തുള്ള ആരും അവനാണെന്ന് വിശ്വസിച്ചില്ല (അവന്റെ ആത്മാവായിരിക്കും എന്നവർ പറഞ്ഞു). തങ്ങൾ എന്തിനുവേണ്ടി പ്രാർത്ഥിച്ചിരുന്നുവോ അത് സംഭവിക്കുമെന്നവർ കരുതിയില്ല.

### മൂല്യങ്ങളെ മുറുകെപ്പിടിച്ച ജീവിത പശ്ചാത്തലം

ന്യായപ്രമാണങ്ങളെ പാലിക്കുന്നതിൽ നല്ല ശ്രദ്ധയുള്ളവരായിരുന്നു ഈ ദമ്പതികൾ. ദൈവ സന്നിധിയിൽ കുറ്റമില്ലാതെ ഇരിക്കുക എന്നുള്ള സർട്ടിഫിക്കറ്റ് ലഭിച്ചതായി അനേകം പേരെ ബൈബിളിൽ കാണുന്നില്ല. മൂല്യങ്ങൾ നഷ്ടപ്പെടുത്താതെ അതിനെ മുറുകെ പിടിക്കുമ്പോഴാണ് കുറ്റം ഇല്ലാത്തവരായി നാം മാറുന്നത്. വന്ധ്യതയുടെ ദുഃഖത്തിലും വാർദ്ധക്യത്തിന് നൈരാശ്യത്തിലും കടന്നുപോകുന്ന ഇവർ മൂല്യച്യുതി സംഭവിക്കാതെ ദൈവീക മൂല്യങ്ങളിൽ ഉറച്ചുനിൽക്കുവാൻ ആയിട്ട് ശ്രമിച്ചു.

അവർ ഉയർത്തിപ്പിടിച്ച മൂല്യങ്ങളുടെ പ്രതിഫലം ആയിട്ട് വ്യത്യസ്തതകൾ നിറഞ്ഞ ഒരു ജനനമായി യോഹന്നാന്റെ ജനനത്തെ ഇവിടെ നമുക്ക് കാണാം.

ജനിക്കാനിരിക്കുന്ന കുഞ്ഞിന്റെ പേര് മുൻകൂട്ടി തന്നെ ദൂതൻ അറിയിക്കുന്നു. പരമ്പരാഗതമായി, കുടുംബത്തിലെ പൂർവപിതാക്കന്മാരുടെ പേരുകളാണ് കുഞ്ഞിന് നൽകിയിരുന്നത്. എന്നാൽ കുഞ്ഞ് ആൺകുഞ്ഞായിരിക്കുമെന്നും അവന് യോഹന്നാൻ എന്ന് പേരിടണം എന്നും ദൂതൻ വ്യക്തമായി അറിയിക്കുന്നു. ഗർഭം ധരിക്കും മുമ്പേ പേര് നൽകപ്പെട്ടവനാണ് സ്നാപക യോഹന്നാൻ.

ഒരു വ്യക്തിയുടെ വ്യക്തിത്വം പ്രകാശിപ്പിക്കുന്നതാണ് ആ വ്യക്തിയുടെ പേര്. യോഹന്നാന്റെ അർത്ഥം ദൈവം ദൈവം കൃപ കാണിച്ചിരിക്കുന്നു എന്നാണ്. ആ കൃപ യോഹന്നാന്റെ മാതാപിതാക്കളോട് മാത്രമല്ല, സകല മനുഷ്യവംശത്തോട് കൂടിയാണ്.

സഖറിയ പുരോഹിതന് തന്റെ പ്രാർത്ഥനയ്ക്ക് ഉത്തരവ് ലഭിച്ചതുപോലെ നമ്മുടെ സാമൂഹിക ആരാധനാ പശ്ചാത്തലവും, പ്രാർത്ഥനാ ജീവിതവും, മൂല്യങ്ങൾ കൈവിടാതെയുള്ള യാത്രയും ദൈവിക രഹസ്യങ്ങൾ നമ്മിൽ ആഴ്ന്നിറങ്ങുവാൻ ഇടയാകട്ടെ. സഖറിയാവിനു ലഭിച്ചത് പോലെയുള്ള അനുഗ്രഹങ്ങളുടെ മർമ്മങ്ങളും, പ്രാർത്ഥനയുടെ ഉത്തരങ്ങളും നമുക്കും ലഭിക്കുവാൻ സാധ്യമാകട്ടെ.



## പുസ്തകം




**ഫാ. ഡോ. കെ. എം. ജോർജിന്റെ പുതിയ പുസ്തകം 'നാനാർത്ഥങ്ങൾ' കോട്ടയം ഭദ്രാസന വൈദിക സംഗമത്തിൽ വച്ച് ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറോസ് ഫാ. കെ. വി. പൗലോസിന് നൽകി പ്രകാശനം ചെയ്തു.**




**നാനാർത്ഥങ്ങൾ**
**ഫാ. ഡോ. കെ. എം. ജോർജ്**
**പ്രസാധകർ: മഷിക്കൂട്ട്**
**വില: 310 രൂപ**



*സുപ്രീംകോടതി പരിഷ്കരണം സംബന്ധിച്ച യുഎസ് പ്രസിഡൻഷ്യൽ കമ്മിഷന്റെ എക്സിക്യൂട്ടീവ് ഡയറക്ടറായി ഫാ. അലക്സാണ്ടർ കുര്യനെ പ്രസിഡന്റ് ജോ ബൈഡൻ നിയമിച്ചു. യുഎസ് പ്രസിഡന്റിന്റെ ഓഫിസിലെ സീനിയർ എക്സിക്യൂട്ടീവും ഡപ്യൂട്ടി അഡ്മിനിസ്ട്രേറ്ററും ഗവ. വൈഡ് പോളിസി ഓഫിസ് എക്സിക്യൂട്ടീവ് ഡയറക്ടറുമായി സേവനം അനുഷ്ഠിച്ചുവരുന്ന ഫാ. അലക്സാണ്ടർ കുര്യൻ പള്ളിപ്പാട് സ്വദേശിയാണ്. 1987-ൽ വിശുദ്ധ പൗരോഹിത്യം സ്വീകരിച്ച അച്ചൻ അമേരിക്കയിലെ വിവിധ ഓർത്തഡോക്സ് പള്ളികളുടെ വികാരിയായും സേവനമനുഷ്ഠിച്ചിട്ടുണ്ട്.*

### ഡിഡാസ്കാലിയ: റവ. ഫാ. ഡോ. വി. സി. ശമുവേൽ മെമ്മോറിയൽ ഉപന്യാസ മത്സരം

1st Prize
Rev. Dn. Mammen Joseph
Niranam Diocese

2nd Prize
Rev. Fr. Sajin Sabu Pattathil
Kottayam Diocese

3rd Prize
Rev. Fr. Shinu K Thomas
Delhi Diocese

Consolation Prizes

Rev. Fr. Dr. Kurian Daniel
Niranam Diocese

Rev. Fr. K. M. Jacob
Bangalore Diocese

Rev. Fr. Varghese Thomas
Niranam Diocese

Rev. Fr. Simon Jacob Mathew
Nilackal Diocese

Rev. Fr. Jacob Thomas (Mobin)
Thiruvananthapuram Diocese



# Gods Providence Amidst Human Doubt

## (Annunciation to Zachariah St. Luke 01:1-25)

### Fr. Sajoie Samuel

God Almighty adorns prominent roles to people who are otherwise considered as insignificant by the society. The sons of Jesse would admit this when they saw their brother David kill the Palestinian giant Goliath (1 Samuel 10). Jesus blesses little children and tells others to be like them as the Kingdom of Heaven belonged to them. The Jewish people frowned upon children and saw them as insignificant. In today's Evangelion reading too, a childless couple who are not in the mainstream of the society, are chosen to be parents of the messenger to the Messiah. Zachariah was old and Elizabeth was seen as a disgrace as she was barren.

Evangelion Summary

When Herod was king of Judea, the Priest Zachariah was chosen by lot to offer incense. During prayers he was visited by Angel Gabriel who gave him the good tidings that a son will be born to him. Zachariah failed to believe and he asks for a sign. As punishment for his impudence he is struck dumb until the child is born.

I. TO BEAR FRUIT, TRUST IN THE LORD'S PROMISE

To say outright that Zachariah lacked trust in God would be wrong. Even after not having a child, the couple led a righteous life. His wife Elizabeth also led a life worthy of being the mother of the messenger to the Messiah. Zachariah was offering prayers at the Holiest of Holy place. What he was praying for, was being answered by God. But his lack of trust forced him to raise a doubt over God's plans. When God was ready to answer his prayers, Zachariah proved himself unworthy to recieve it.

Two thieves were crucified with Jesus. One trusted in Him. The other did not. Job trusted in the Almighty even when he lost everything. Abraham trusted in God that made him to leave his kinsmen and go to the place showed by God. Trust helps us to walk the traversities of life without tripling or falling over. Our Savior has promised us that He will never forsake us. Even if a mother forgets her baby, God will not forsake His creation. It is this trust that we need to have with our Savior and Master.

II. ASK GOD YOUR QUESTIONS, NOT DOUBTS

When we ask questions to God, it helps us to get a better clarity. It helps to prepare ourselves for what God expects of us. When Angel Gabriel appears to Mary she asks a question to the former. She was a virgin. She could not conceive unless married. If she would have given birth sans marriage, as per the prevalent Jewish rules, she would be stoned to death. It's for this reason that she asks a question to the Angel. Mary's question cannot be seen as a doubt but as an innocent question.

Zachariah asks a blunt doubt which made God's proclamation look dumb. There is a thin line of difference between a question and a doubt. But why was Angel Gabriel so harsh on Zachariah? He could have pardoned the Levite. The reason is, Zachariah was no ordinary man. He was a Levite who was praying for himself and others. If he was a layman his quantum of punishment would not have been so harsh. But the moment he voiced his doubts, he was questioning the power of the Almighty. Doubt is like rust. It makes us redundant and ineffective.



III. DON'T LOOK AT YOUR LIMITATIONS BUT GOD'S STRENGTH

David was a smart and brave lad who plucked up courage to fight Goliath. During the fight David did not think that he lacked military prowess. Neither did his incapability of wearing the royal armour haunt him. Rather he had God's name on his lips and that proved to be his forte. On the other hand, Zachariah looked at his advanced years and drew a barricade for God's plans.

When we identity our weakness what matters is where we look. Are we looking at ourselves or on God? When walking on water, Peter changed his attention to the raging wind and he trips. Elijah flees from the wrath of Jezebel. Abraham and Sarah looked at their advanced years and laughed at the divine promise. When we look up at God, we are giving ourselves a positive frame of thinking. When we look up, we are ceasing to all influences on earth. There is an upward movement. And when there is an

upward movement towards God, then nothing can bring us down.

IV. RECIEVE YOUR MIRACLES WITH FAITH

We are living in an age of O.T.P. (one time password). We order things from online sites but if we give the wrong O.T.P., then we will not recieve the package. Similarly we may pray day in and day out, but if our faith is shaky, then we might not pray at all. Faith is the vital cog that makes our prayers fruitful. Unfortunately we need faith to pray as well as to recieve what we have prayed for. Our prayers attain fruition when it is prefixed and suffixed with faith.

Offering incense in the Holy of Holies, Zachariah lacked this faith by which he could not accept with both hands what was offered to him. To ask a request in prayer we need faith, to receive the same also we need faith.

V. SOME PUNISHMENTS ARE GOOD FOR US

God's love is so encompassing that even when He punishes us, it would be a blessing in disguise for us. When God wants to punish Cain, He ends up protecting him from his foes. So he is given a mark on his forehead by which none would harm him. A loving earthly father never harms his kids as the former loves the latter. Moreover our Heavenly Father loves us more than our early father.

Zachariah sins through the medium of his mouth and hence he is muted. If he was not silenced, he might have asked the same question to Elizabeth and cause her to falter. For nine months Zachariah was silent and in this silence his spiritual maturity increases. So when baby John cries in birth, father Zachariah cries in faith.

VI. FAITHFUL PRAYERS ARE FILED IN HEAVEN

Are you fed up of praying for certain things as God has not answered your prayers? Don't worry you are not alone. The righteous couple prayed and prayed till their hair turned grey but still they did not budge a bit from their praying habit. Hence their prayers are heard. We might think why God is delaying to answer our prayers. In fact God is waiting for the opportune time to answer our prayers.

So let's pray and also encourage others to pray. Let's pray as a community for ourselves and for others. Today the world is badly in need of our prayers. Moreover our prayers will benefit us more than others. The more a sword is used, the more would it be sharp. Only a used well replenishes itself. Prayer has therapeutic significance that gives solace to our soul.

CONCLUSION

God's wondrous acts have not ceased. Even today He does miracles. He is wanting to do miracles in our life too. Are we willing to submit ourselves in His presence so that He takes over and brings up a change in us? Let us not waver in faith. May the lamp of our faith shine strong. Amen.

GLOSSARY

Offering Incense: The Levites of Zechariah's time were divided into 24 divisions. Each division served in the temple twice a year. So if there were around 12,000 Levites then there would have been 500 on duty that day with Zechariah being one of them.

By casting of lots, the duty of burning incense fell to this aged priest. Undoubtedly God's hand was involved in the selection of Zechariah that day. Most priests would spend their lifetime serving never to be selected to burn incense in the temple.

Father's Day: The church also commemorates this Sunday as Father's Day. We see a Levite praying for the well being of the community as a father prays for his kinsmen.

## വിദ്യാർത്ഥിപ്രസ്ഥാനം 114-ാമത് വാർഷിക കോൺഫറൻസ് പത്തനംതിട്ടയിൽ

കോട്ടയം: മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനം (എം.ജി.ഒ.സി.എസ്.എം.) 114-ാമത് വാർഷിക കോൺഫറൻസ് തുമ്പമൺ ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ പത്തനംതിട്ട കാതോലിക്കേറ്റ് കോളേജിൽ വച്ച് ഡിസംബർ 26 മുതൽ 29 വരെ നടക്കും. 26-നു വൈകുന്നേരം പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്ക ബാവ സമ്മേളനം ഉത്ഘാടനം ചെയ്യും. Faith, Fellowship, Friendship: Journeying with Christ എന്നതാണ് ഈ വർഷത്തെ മുഖ്യചിന്താവിഷയം. ഓരോ യൂണിറ്റിൽ നിന്നും രണ്ടു പേർക്ക് കോൺഫ്രൻസിൽ സംബന്ധിക്കാവുന്നതാണ്. രജിസ്ട്രേഷൻ ഫീസ് ഒരാൾക്ക് 300 രൂപ. 2023 ഡിസംബർ 5-നു മുൻപായി രജിസ്ട്രേഷൻ പൂർത്തിയാക്കേണ്ടതാണ്.

**കോൺഫ്രൻസ് രജിസ്ട്രേഷൻ സംബന്ധിച്ചുള്ള വിശദ വിവരങ്ങൾക്ക് www.mgocsm.in സന്ദർശിക്കുക.**





**സ്നേഹ സംഗമം: വിശ്രമജീവിതം നയിക്കുന്ന കോട്ടയം ഭദ്രാസനത്തിലെ മുതിർന്ന വൈദികരുടെ ഭവനങ്ങളിൽ സ്നേഹസംഗമം നടത്തുന്നു. ആദ്യ സംഗമം മലങ്കരസഭ ഗുരു രത്നവും കോട്ടയം ഭദ്രാസനത്തിലെ സീനിയർ വൈദികനുമായ ഫാ ഡോ. റ്റി ജെ ജോഷ്വാ അച്ചന്റെ ഭവനത്തിൽ ഒത്തുചേർന്നു. ഇടവക മെത്രാപോലീത്ത ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറോസ് തിരുമേനിയും മുതിർന്ന വൈദികരും സമീപ ഇടവക വികാരിമാരും ദേശത്ത് പട്ടക്കാരും സന്നിഹിതരായിരുന്നു.**

## നാഗ്പ്പൂർ സെമിനാരി പ്രവേശനം: അപേക്ഷ ക്ഷണിച്ചു

നാഗ്പ്പൂർ സെന്റ് തോമസ് ഓർത്തഡോക്സ് തിയോളോജിക്കൽ സെമിനാരി അടുത്ത ബാച്ചിലേക്കുള്ള അപേക്ഷ ക്ഷണിച്ചു. പൂരിപ്പിച്ച അപേക്ഷ ഫോറങ്ങൾ 2024 ജനുവരി 5-ന് മുൻപായി സെമിനാരി ഓഫീസിൽ ലഭിക്കേണ്ടതാണ്.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Sermon

# Dear Elizabeth

## Reflection on the holy Gospel reading (St. Luke 1:1-25) Annunciation to Zechariah

**Rincy**

In a world where the passive obedience and muzzled voice of women is brandished as the epitome of virtue; the Advent season is set in motion, focusing on two families, where men silently listen and the women proclaim the glory of God. The centre of power shifts to those who are in the margins of society and St. Luke's gospel begins with the story of such a woman. Both Zechariah and Elizabeth are addressed as being 'righteous before God'(v6). The societal expectation of righteousness is different for a man and a woman. The community could tag Zachariah as a righteous man because he didn't divorce Elizabeth even though she bore him no child, but expected extreme sacrifices from Elizabeth to confer her the same title. Right from the time of creation, the women have been held accountable for the fall of man and Elizabeth lived in a society when the liability of barrenness fell exclusively on the woman.

Elizabeth was the wife of a priest and subjected to minute scrutiny by the public glare. It hasn't changed much since. She is held accountable for her husband's ministry to the extent there are failures, but the successes are exclusively his. He could falter but she had to be the embodiment of perfection while bearing all the pain, tears and anguish within her. Our Lord answered the devil that man shall not live by bread alone – it is ironic that the first question in the Malayalee community to kochammas is "what is your speciality" (implying the command of culinary skills). Of course, to lead a family life one does need to develop life skills, but the expectations from a priest's wife could outdo the skills expected from Norland graduated nannies.

We judge a priest based on his voice, oratory skills, list of doctorate degrees etc. but remain inconclusive of his/his family's spiritual outlook. In the race to become the darling of the masses, many have forgotten the duty of care towards their own home and family. An 'ordinary' married priest who leads his family in spiritual discipline and who genuinely commands the respect of his family is a blessing not only to his parish but to the entire community. It is highly probable that if Zechariah had limited speech functionality, he would have had to spend most of the time at home. In a world that still places the entire onus of child rearing exclusively to women, the Advent season rightfully reminds the fathers (laymen and married clergy alike) of their duties towards their home- to return to their families and to sanctify themselves so that their families are sanctified.

When an Elizabeth raises an issue of abuse, the society helps lower the bar of righteousness for the other half like this- "if he has disrespected you then at least he has never shouted at you in public; if he has shouted at you then at least he has never hit you; if he has hit you then at least he is not promiscuous; if he is involved with someone else, then he has a public standing, and for the sake of children you should keep quiet." Elizabeths have bled then, Elizabeths are bleeding now.

As the miracle of life is being unfolded, the one who was ordained to preach held in silence. To be silent for over nine/ten months is indeed a humbling experience. The first step to inculcate the virtue of empathy is to acknowledge one's own privilege .Hopefully the months of silence led Zechariah to contemplate his privilege- if as a family they were objects of shame because of childlessness then it was Elizabeth who took the hit more of the two. Providing his meals on time at various intervals, vestments always laundered in the correct way and available- the unseen labour would be coupled with heart rendering reproach. Gossips would be rife about Elizabeth that she would have likely incurred the wrath of God through her actions that made her barren. Zechariah's own relatives would have chided Elizabeth during their younger days that he had far better matrimonial 'options'.

Elizabeth's hope and prayers for a child would have diminished as she inched close to menopausal period since it was logically impossible to conceive during such time. Isaac was forty years when he married Rebekkah and he was sixty years when Esau and Jacob were born to them. In all these years Isaac prayed for Rebekkah (Genesis 25:20-26). Perhaps Elizabeth would have yearned that Zechariah talk to her a little more often, stand up for her a little more often, comfort her a little more often. Elizabeths then and now still yearn the same. A reflection we ought to do during this season is whether our words give life to those who are called to go through a painful waiting period.

As the one who faced the ridicule of society, Elizabeth (as we will see in subsequent weeks) takes under her wings the young St. Mary who will be doubted and gossiped about her pregnancy. Through her empathetic nature for the vulnerable Elizabeth foreshadows the work of Christ.

By the prayers of our holy parents among the saints, Elizabeth Kochamma and Priest Zechariah, may the Lord have mercy upon us and help us.

## മാർ മിലിത്തിയോസിന്റേത് വ്യക്തിപരമായ അഭിപ്രായം; ഓർത്തഡോക്സ് സഭ

ദേവലോകം: ഇസ്രായേൽ ഹമാസ് സംഘർഷ വിഷയത്തിൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ തൃശ്ശൂർ ഭദ്രാസനാധിപൻ നടത്തിയ പ്രസ്താവന തികച്ചും വ്യക്തിപരമായ അഭിപ്രായമെന്ന് ഓർത്തഡോക്സ് സഭ.

ഈ വിഷയത്തിൽ സഭയുടെ ഔദ്യോഗിക നിലപാടുകൾ ഒന്നും തന്നെ ഇതുവരെ പ്രഖ്യാപിക്കപ്പെട്ടിട്ടില്ല. ഭീകരവാദം സഭ ഒരിക്കലും പ്രോത്സാഹിപ്പിക്കുന്നില്ല; യുദ്ധം ഒന്നിനും പരിഹാരവുമല്ല എന്നതാണ് സഭയുടെ നിലപാട്. ഓർത്തഡോക്സ് സഭാ വക്താവ് ഫാ.ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് പറഞ്ഞു.



മഹാത്മാഗാന്ധി യൂണിവേഴ്സിറ്റിയിൽ നിന്ന് എം. എസ്. സി. ബയോകെമിസ്ട്രിയിൽ എബിന രാജന് ഒന്നാം റാങ്ക് ലഭിച്ചു. ഇടവങ്കാട് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.

യാത്രാമൊഴി

# ദൈവത്തിന്റെ കൈയ്യൊപ്പ് ലഭിച്ച ആചാര്യൻ

## ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

'ജീവന്റെയും മരണത്തിന്റെയും വഴികൾ നേരിൽ കണ്ട സഹദേന്മാരുടെ ജീവിതപാരമ്പര്യമാണ് നമുക്കുള്ളത്. മരണത്തിന്റെയും ജീവിതത്തിന്റെയും മുമ്പിൽ ദൈവം പ്രവർത്തിക്കുവാനായി ഞാൻ എന്നെത്തന്നെ ഏല്പിക്കുന്നു. ദൈവത്തിന്റെ പദ്ധതി വെളിപ്പെടട്ടെ. "മരണമെങ്കിൽ മരണം. ജീവൻ എങ്കിൽ ജീവൻ... ഡോക്ടർ, എന്നെ ഓപ്പറേഷൻ ചെയ്യണം. മടിക്കേണ്ട... ദൈവസന്നിധിയിൽ ഞാൻ എന്നെത്തന്നെ ഏല്പിക്കുന്നു...."

എറണാകുളം ലേക്ക്ഷോർ ആശുപത്രിയിലെ ഡോ. ജോർജ്ജ് പി. ഏബ്രഹാമിന്റെ കൈയ്യിൽ 2008 ഫെബ്രുവരി 27-ന് ബുധനാഴ്ച മുറുകെ പിടിച്ചുകൊണ്ട് ഫാ. തോമസ് കൊക്കാപറമ്പിൽ വീണ്ടും പറഞ്ഞു: 'ദൈവഹിതം നടപ്പാകട്ടെ.'

കിഡ്നി മാറ്റ ശസ്ത്രക്രിയക്കായി എല്ലാ സജ്ജീകരണങ്ങളും ചെയ്തെങ്കിലും രക്തത്തിലെ എച്ച്. ബി. കൗണ്ട് കുറഞ്ഞുപോകുന്നതിനാൽ അടിയന്തിരമായി നടത്തേണ്ട ശസ്ത്രക്രിയ നിർവ്വഹിക്കുവാൻ കഴിയാത്തതിൽ അസ്വസ്ഥനായ ഡോകടർക്ക് രോഗിയായ ഫാ. തോമസ് കൊക്കാപറമ്പിൽ നൽകിയത് ക്രിസ്തീയ പ്രത്യാശയുടെ വചനങ്ങളാണ്.

അച്ചന്റെ വാക്കുകളിൽ അത്ഭുതപ്പെട്ട ഡോക്ടർ കെട്ടിപിടിച്ചുകൊണ്ട് പറഞ്ഞു: 'ഞാൻ ചെയ്യാം, അച്ചന്റെ ഓപ്പറേഷൻ ഞാൻ ചെയ്യും. ഉടൻ തന്നെ....'

ഒരു ലക്ഷത്തിപതിനാലായിരത്തിൽപ്പരം രൂപ വിലയുള്ള ഇഞ്ചക്ഷൻ ചെയ്തതിനുശേഷം ഓപ്പറേഷൻ നടത്തുവാനുള്ള ക്രമീകരണത്തിനിടയിലാണ് അച്ചന്റെ രക്തകൗണ്ട് വളരെ താഴെയായത്. കൗണ്ട് ഏഴുപോലും ഇല്ല. പത്തിനു മുകളിൽ ഉണ്ടെങ്കിൽ മാത്രമേ ഓപ്പറേഷൻ സാധ്യമാകൂ. ഇത്തരം സന്നിഗ്ധാവസ്ഥയിൽ കൊക്കാപറമ്പിൽ അച്ചൻ പങ്കിട്ടത് സുദൃഢമായ വിശ്വാസവും പ്രത്യാശയുമായിരുന്നു.

2008 ഫെബ്രുവരി 27-ന് നടന്ന ദീർഘമായ ശസ്ത്രക്രിയയിൽ 'ഒ പോസിറ്റീവ് കിഡ്നി' വിജയകരമായി മാറ്റിസ്ഥാപിച്ചു. തൊടുപുഴക്കാരൻ ഏബ്രഹാമാണ് സർക്കാർ നടപടിക്രമങ്ങൾ പൂർത്തിയാക്കി കിഡ്നി ദാനം ചെയ്തത്.

കരൾ സംബന്ധമായ അസുഖം ബാധിച്ച് ഫാ. തോമസ് കൊക്കാപ്പറമ്പിലിനെ 2004-ൽ മുളക്കുഴയിലെ സ്വകാര്യ ആശുപത്രിയിൽ പ്രവേശിപ്പിച്ചു. ദീർഘദിവസത്തെ ചികിത്സയും ഉയർന്ന ആൻറിബയോട്ടിക് മരുന്നുകളുടെ ഉപയോഗവും കൊക്കാപറമ്പിൽ അച്ചനെ തളർത്തി. വിഗദ്ധ പരിശോധയിൽ രണ്ട് കിഡ്നികളും പ്രവർത്തനരഹിതമായി എന്ന് അറിഞ്ഞു.

കോട്ടയ്ക്കൽ ആര്യവൈദ്യശാലയിൽ ആറുമാസത്തോളം ചികിത്സ തേടി എങ്കിലും ഭേദമായില്ല. അമൃത, പി.ബി.എസ്, വെല്ലൂർ, പുഷ്പഗിരി തുടങ്ങിയ വിവിധ ആശുപത്രികളിൽ മാറിമാറി ചികിത്സിച്ചു. 2007 ഒക്ടോബറിൽ എറണാകുളം ലേക്ക്ഷോറിലേക്ക് മാറി. 'കിഡ്നി ട്രാൻസ്പ്ലാൻറേഷൻ' മാത്രമാണ് ഏക പ്രതിവിധി എന്ന് നിർദ്ദേശിച്ചു. ദീർഘനാൾ 'ഡയാലിസിസിന്' വിധേയനായിരുന്നു.

കിഡ്നി മാറ്റിവെയ്ക്കൽ വിജയകരമായത് പുതു ജീവിതത്തിലേക്കുള്ള ഒരു തീർത്ഥാടനമായി എന്ന് ഫാ. തോമസ് കൊക്കാപറമ്പിൽ പറഞ്ഞു: 'ജീവിതകാലം മുഴുവൻ മരുന്നു കഴിക്കണം. എങ്കിലും ഇപ്പോൾ ലഭിച്ചിരിക്കുന്ന ആയുസ്സ് ദൈവകൃപയുടേതാണ്. ജീവിതത്തിന് ദൈവം നൽകിയ ഒരു ചെറിയ ആനുകൂല്യം. ദൈവം നൽകിയ ആയുസ്സിന് 'നന്ദി ചൊല്ലി തീർക്കണമെന്ന്' ആഗ്രഹമുണ്ട്.

ദീർഘനാളത്തെ രോഗവും ചികിത്സയും സൃഷ്ടിച്ച ജീവിതം ഫാ. തോമസ് കൊക്കാപറമ്പിൽ പങ്കുവെച്ചു:

'എൻറെ രോഗത്തിന്റെ കാഠിന്യം അധികം ആരും അറിഞ്ഞില്ല. സ്വന്തം കുടുംബാംഗങ്ങൾക്ക് പോലും കൃത്യമായ രോഗവും അതിനുള്ള പ്രതിവിധികളും വേണ്ടത്ര ബോധ്യം ഇല്ലായിരുന്നു. അവരോട് വ്യക്തമായി അത് ധരിപ്പിച്ചുമില്ല. പൂർണ്ണസമയം എന്നോട് ഒപ്പം പങ്കുചേർന്നത് പെങ്ങളുടെ ഭർത്താവാണ്. പുത്തേത്ത് ഇടയടശ്ശേരിൽ സി. എ. ഏബ്രഹാം. മൂന്നുമാസം എന്നോട് ഒപ്പം



## ഫാ. തോമസ് കൊക്കാപ്പറമ്പിൽ അന്തരിച്ചു

ചെങ്ങന്നൂർ ഭദ്രാസനത്തിലെ സീനിയർ വൈദികനും മുൻ ഭദ്രാസന സെക്രട്ടറിയുമായിരുന്ന ഫാ. തോമസ് കൊക്കാപ്പറമ്പിൽ അന്തരിച്ചു. ചെങ്ങന്നൂർ പേരിശ്ശേരി ഈസ്റ്റ് മാർ ഗ്രിഗോറിയോസ് ഇടവകയിൽ കൊക്കാപറമ്പിൽ ചാക്കോ ചെറിയാന്റെയും മറിയാമ്മയുടെയും മകനായി 1958 ഏപ്രിൽ 28-ന് ജനിച്ചു. കേരളാ യൂണിവേഴ്സിറ്റിയിൽ നിന്ന് ചരിത്രത്തിൽ ബിരുദവും കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിൽനിന്ന് ജി.എസ്.ടിയും സെറാമ്പൂർ സർവകലാശാലയിൽനിന്ന് ദൈവശാസ്ത്രത്തിൽ ബിരുദവും കരസ്ഥമാക്കി. 1985 ഒക്ടോബർ 5-നു പ. ദിദിമോസ് പ്രഥമൻ ബാവായിൽ നിന്നും വൈദികപട്ടം സ്വീകരിച്ചു.

അറത്തിൽ സെന്റ് ജോർജ്ജ്, ഉള്ളന്നൂർ സെന്റ് മേരീസ്, ഉള്ളന്നൂർ സെന്റ് ജോർജ്ജ്, പുലിയൂർ സെന്റ് മേരീസ്, വെൺമണി സെന്റ് മേരീസ്, ചെറിയനാട് സെന്റ് ജോർജ്ജ്, കുടശ്ശനാട് സെന്റ് സ്റ്റീഫൻസ്, കൂർത്തമല സെന്റ് മേരീസ്, ഉമയാറ്റുകര സെന്റ് തോമസ്, മെഴുവേലി ശാലേം, പാവുക്കര സെന്റ് തോമസ് എന്നിവിടങ്ങളിൽ വികാരിയായി സേവനമനുഷ്ഠിച്ചു. സഭാ മാനേജിംഗ് കമ്മിറ്റിയംഗം, ഭദ്രാസന കൗൺസിൽ അംഗം, വൈദികസംഘം സെക്രട്ടറി, മർത്തമറിയം സമാജം, ബസ്ക്യോമ്മോ അസോസിയേഷൻ, സുവിശേഷസംഘം എന്നിവയുടെ ഭദ്രാസന വൈസ് പ്രസിഡന്റ് എന്നീ നിലകളിൽ പ്രവർത്തിച്ചു.

ഭാര്യ ശ്രീമതി അന്നമ്മ, മക്കൾ ഗ്രെഗി തോമസ്, ബെസിലി തോമസ്.

**കൃത്യസമയത്ത് കിഡ്നി ദാനം ലഭിക്കാത്തിനാൽ മരണപ്പെടുന്ന അനേകരുണ്ട്. ഇതിന് പ്രായഭേദമേ ഇല്ല. പണമില്ലാത്തതിനാൽ കിഡ്നി ദാനം ലഭിക്കാത്തവരുമുണ്ട്. സാധുക്കളായ കിഡ്നി രോഗികൾക്ക് ഡയാലിസിസിനും കിഡ്നി ട്രാൻസ് പ്ലാൻറേഷനും ആവശ്യമായ സഹായസഹകരണങ്ങളും സംരക്ഷണവും നൽകുവാനുള്ള പദ്ധതി ഉണ്ടാകണം.**

ലേക്ക് ഷോർ ആശുപത്രിയിൽ താമസിച്ചു. എന്റെ സമ്പൂർണ്ണ പരിചരണത്തിനായി സമയം പൂർണ്ണമായി അദ്ദേഹം വേർതിരിച്ചത് നന്ദിയോടെ ഓർക്കുന്നു.

എന്റെ രോഗം തിരിച്ചറിഞ്ഞപ്പോൾ 'ദൈവത്തിന്റെ പദ്ധതി'യെക്കുറിച്ച് ചിന്തിച്ചു. ഞാൻ നിരാശപ്പെട്ടില്ല. രോഗിയാണെന്ന് അംഗീകരിച്ചു-കരഞ്ഞിട്ടുമില്ല. ദൈവം എന്നെ അറിയുന്നു. 'ദൈവഹിതത്തിന് വിധേയപ്പെടുക' എന്ന ചിന്തയാണ് എന്നെ നയിച്ചത്. ഉറച്ച പ്രത്യാശയോടെ 'തൈലാഭിഷേകം' ഞാൻ ചോദിച്ച് വാങ്ങി. തൈലാഭിഷേകശുശ്രൂഷ രോഗസൗഖ്യത്തെക്കുറിച്ചുള്ള പ്രത്യാശയാണല്ലോ.

ജീവിതത്തിന്റെ വേദനകൾ വർദ്ധിച്ചപ്പോഴും എനിക്കുവേണ്ടി പ്രാർത്ഥിച്ചില്ല. വ്യക്തിപരമായ ദുഃഖങ്ങൾ ഒന്നും പങ്കിടുവാൻ തോന്നിയില്ല. 'ദൈവത്തിന്റെ കരുണയും സഹായവും ഉണ്ടകാണമെ' എന്ന് എപ്പോഴും പ്രാർത്ഥിച്ചു.

രോഗിയായ കാലഘട്ടം ഒരു തിരിച്ചറിവിന്റെ കാലമാണ്. ജീവിതത്തിൽ വിവിധ പദ്ധതികൾ ആസൂത്രണം ചെയ്ത സമയത്താണ് രോഗിയാകുന്നത്. 2005-ൽ സൗത്ത് ആഫ്രിക്കയിലും പിന്നീട് ഇംഗ്ലണ്ടിലും ഒക്കെ പോകുവാൻ പദ്ധിതിയിട്ടിരുന്നു. എന്നാൽ 2004-ൽ രോഗബാധിതനായിതീർന്നു. ഇതൊക്കെ നഷ്ടമായി എന്ന് തോന്നിയിട്ടില്ല. 'ജീവിതത്തിന്റെ അർത്ഥം' എന്തെന്ന് തിരിച്ചറിയുന്നതിനുള്ള അവസരമായി ഇത് മനസ്സിലാക്കുന്നു.

ജീവിതം, കഷ്ടത, പ്രത്യാശ എന്നിവയെക്കുറിച്ച് ബുദ്ധിപരമായി മനസ്സിലാക്കിയ കാര്യങ്ങളാണ് ഇതുവരെ പ്രസംഗിച്ചത്. എന്നാൽ ഇപ്പോൾ അനുഭവത്തിൽ നിന്നും പ്രസംഗിക്കുവാൻ കഴിയുന്നു. കഷ്ടതകൾ നല്ല ജീവിതാനുഭവമാണ്. കഷ്ടത സഹിക്കുന്ന അനുഭവം സന്തോഷത്തോടെ സ്വീകരിക്കുവാൻ കഴിയണം

ആശുപത്രി ജീവിതത്തേയും ശസ്ത്രക്രിയയേയും കുറിച്ച് അദ്ദേഹം പറഞ്ഞു: എന്റെ ആശുപത്രി ജീവിതവും രോഗവും നഷ്ടത്തിന്റെയോ സങ്കടത്തിന്റെയോ കാലമായി കണക്കാക്കുന്നില്ല. സ്വയം തിരിച്ചറിയുന്നതിനുള്ള കാലമായിരുന്നു.

എന്റെ ഓപ്പറേഷൻ ഒരു ബുധനാഴ്ചയായിരുന്നു. അന്ന് പാതിനോമ്പ് ആയിരുന്നു. എന്നെ ഏഴുമണിക്ക് ഓപ്പറേഷനായി തീയറ്ററിൽ കയറ്റി. ബലിപീഠത്തിൽ അപ്പം മുറിക്കപ്പെട്ടപ്പോൾ എന്റെ ജീവിതവും മുറിക്കപ്പെട്ടു. അന്ന് ഗോൽഗുഥാ സ്ഥാപിക്കുന്ന ദിവസമാണല്ലോ. വിഷസർപ്പത്തിൻറെ കടിയേറ്റവർ പിച്ചളസർപ്പത്തെ നോക്കി രക്ഷപ്രാപിച്ചതും ക്രിസ്തുവിന്റെ കാൽവറി ക്രൂശിനെ അനുസ്മരിക്കുന്നതുമായ ദിവസം. ഞാൻ ഓപ്പറേഷൻ തിയറ്ററിലേക്ക് പോയപ്പോൾ 'ഗോൽഗുഥാ' എന്റെ മനസ്സിൽ പ്രത്യക്ഷമായി.

വിവിധതരം മെഷ്യനുകളും ടൂബുകളും എന്റെ ശരീരമാസകലം ഘടിപ്പിക്കുന്നത് ഓർമ്മയിലുണ്ട്. ആ സമയങ്ങളിൽ എന്റെ മനസ്സിലേക്ക് എത്തിയത് 91-ാം സങ്കീർത്തനമാണ്. 'ഉയരപ്പെട്ടവന്റെ മറവിൽ ഇരിക്കുന്നവനും ദൈവത്തിന്റെ നിഴലിൽ മഹത്വപ്പെടുന്നവനുമേ....' എന്ന പ്രാർത്ഥന ഒരുവിടാനായി തോന്നിപ്പിച്ചു. ആ സമയം എന്റെ ഭാര്യ അന്നമ്മ തോമസിനും ഇതേ പ്രാർത്ഥന ചൊല്ലണം എന്ന് മനസ്സിൽ തോന്നിപ്പിച്ചിരുന്ന കാര്യം പിന്നീട് ഞാൻ അറിഞ്ഞു.

ആശുപത്രി ജീവിതവും ശസ്ത്രക്രിയയും ജീവിതത്തിന് പുതിയ പാഠങ്ങൾ പകർന്നുതന്നു. മരണം എന്താണെന്ന് ബോധ്യപ്പെട്ടു. ജീവിതത്തിൽ മരണത്തെ നേരിട്ടുകാണുന്നു എന്ന് പറയാറുണ്ടല്ലോ. ഇപ്പോൾ അത് അനുഭവിച്ചറിഞ്ഞു. മരണത്തിന്റെ വക്കിലും ദൈവമാതാവിന്റെയും പരിശുദ്ധ പരുമല തിരുമേനിയുടെയും പ്രാർത്ഥനയും സാമീപ്യവും ഞാൻ തിരിച്ചറിഞ്ഞിട്ടുണ്ട്.

കഷ്ടതകളും സങ്കടങ്ങളും ജീവിതത്തിൽ ഉണ്ടാകുന്നത് ദൈവത്തിന്റെ പദ്ധതിയാണെന്ന് പഠിച്ചു. കഷ്ടത ദൈവത്തിങ്കൽ നിന്നും വരുന്നു. വിടുതലും ദൈവപക്കലുള്ളതാണ്. ഇപ്പോൾ 51 വയസ്സിലേക്ക് പ്രവേശിക്കുന്നതെയുള്ളൂ. എങ്കിലും ജീവിതത്തിൽ ദിവ്യപരിപാലനം അനുഭവിച്ചറിയുവാൻ കഴിഞ്ഞു. പ്രതിസന്ധികളിൽ അന്യതാ ബോധമോ, നിരാശയോ ഉണ്ടാക്കരുതെന്ന് പഠിച്ചു.

'ദൈവകരുണയിൽ ആശ്രയിക്കുന്നത് ഉത്തമം' എന്ന് സാക്ഷിക്കുവാൻ കഴിയുന്നു.

'ദൈവത്തിൻറെ കരുണയും അനേകരുടെ കണ്ണീരുമാണ്' എൻ്റെ ജീവിതം എന്ന് ബോധ്യപ്പെട്ടു; 'എന്റെ പ്രാർത്ഥനയുടെ തൂക്കത്തേക്കാൾ അനേകം ദൈവമക്കളുടെ കണ്ണീരിന്റെ തൂക്കം നൽകി, വിലയ്ക്കു വാങ്ങിയതാണീ ജീവിതം എന്നും പഠിച്ചു.

❑

# അതിജീവനത്തിന്റെ ആദ്ധ്യാത്മികത പകർന്ന ജീവിതം



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ചെങ്ങന്നൂർ ഭദ്രാസന മുൻ സെക്രട്ടറിയും സഭാ മാനേജിങ് കമ്മിറ്റി അംഗവുമായിരുന്ന പേരിശേരി ഈസ്റ്റ് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമായ ഫാ തോമസ് കൊക്കാപ്പറമ്പിൽ (65) കർമ്മനിരതനായ ഇടയനായിരുന്നു.

അജപാലന ശുശ്രൂഷയിൽ 38 വർഷം പൂർത്തിയാക്കിയ തോമസ് കൊക്കാപറമ്പിൽ അച്ചൻ (1958-2023) എനിക്ക് ഗുരുസ്ഥാനിയാണ്. എന്റെ മാതൃ ഇടവകയായ പന്തളം അറത്തിൽ സെന്റ് ജോർജ്ജ് മഹാ ഇടവകയുടെ മുൻ വികാരിയാണ് (1986-1988). കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരിയിലെ പഠനത്തിനായി 1987-ൽ വികാരി എന്ന നിലയിൽ ചെങ്ങന്നൂർ ഭദ്രാസന വിദ്യാർത്ഥിയായ എനിക്ക് ശുപാർശകത്ത് നൽകിയതും വന്ദ്യ അച്ചനാണ്. വൈദിക ശുശ്രൂഷയിലേക്ക് പ്രവേശിച്ച അദ്ദേഹത്തിൽ യുവചൈതന്യം പ്രസരിച്ച ഒരു കാലഘട്ടമായിരുന്നു അത്.

ഉജ്ജ്വലമായ പ്രഭാഷണം, ധീരമായ നേതൃത്വം, സംഘടനാവൈഭവം, അചഞ്ചലമായ നിശ്ചയദാർഢ്യം, ഹൃദ്യമായ സ്നേഹസമീപനം എന്നിവയെല്ലാം ജീവിതത്തിൽ സ്വന്തമാക്കിയ ഫാ. തോമസ് കൊക്കാപറമ്പിൽ സഭയുടെ ഭദ്രാസന-കേന്ദ്രതലങ്ങളിൽ നൽകിയ സുധീരമായ നേതൃത്വവും പങ്കാളിത്തവും ശ്രദ്ധേയമാണ്.

മരണനിഴലിൽ കൂടി സഞ്ചരിച്ചപ്പോഴും വേദനകൾക്കും രോഗങ്ങൾക്കും പുതിയ അർത്ഥം കണ്ടെത്തി അതിജീവനത്തിന്റെ ആദ്ധ്യാത്മികത ജീവിതത്തിൽ പകർത്തി. അതിവേദനകളിലും നിസ്തന്തരമായ ദൈവിക സ്നേഹവും പ്രത്യാശയും ഹൃദയത്തിലേക്ക് ചേർത്തുപിടിച്ച വന്ദ്യനായ കൊക്കാപറമ്പിൽ അച്ചൻ ദൈവസ്നേഹത്തിന്റെ അടയാളമാണ്. ദൈവകൃപയിൽ സമർപ്പിച്ച ഉജ്ജ്വലമായ ഇച്ഛാശക്തിയാണ് അദ്ദേഹത്തെ വീണ്ടും അജപാലന ശുശ്രൂഷയിലേക്ക് നയിച്ചത്.

ഇടയശുശ്രൂഷയിൽ 38 വർഷം പൂർത്തിയാക്കിയ ഫാ. തോമസ് കൊക്കാപറമ്പിൽ ജീവന്റെയും മരണത്തിന്റെയും താഴ്വരയിൽക്കൂടി നിർഭയനായി സഞ്ചരിച്ച് 'ദൈവത്തിന്റെ കൈയ്യൊപ്പ്' നേടിയ ആചാര്യനാണ്.

ഫാ. തോമസ് കൊക്കാപറമ്പിലിന് രോഗം 2004-ൽ ആരംഭിച്ചു. 2008-ൽ കിഡ്നി മാറ്റ ശസ്ത്രക്രിയ നടത്തി. ദൈവം കൈപിടിച്ച് തുടർന്നുള്ള വർഷങ്ങൾ നടത്തി. 2004-നു ശേഷം 19 വർഷം കൂടി ദൈവം ദനമായി നൽകി. കിഡ്നി മാറ്റ ശാസ്ത്രക്രിയയ്ക്ക് ശേഷം സഭയുടെ നിരവധി പദ്ധികൾക്കും പ്രസ്ഥാനങ്ങൾക്കും നേതൃത്വം നൽകി. കോവിഡ് കാലത്ത് എല്ലാ ബുധനാഴ്ചയും ചെങ്ങന്നൂർ ബഥേലിൽ നടന്ന ഓൺലൈൻ ധ്യാനത്തിന്റെ മുഖ്യസംഘാടകായിരുന്നു. സഭാ ശുശ്രൂഷകൾക്കും വിവിധ ആരാധനയ്ക്കും പ്രഭാഷണങ്ങൾക്കും മുഖ്യ നേതൃത്വം വഹിച്ചു. തീർത്ഥാടക ജീവിതത്തിൽ പ്രത്യാശയോടെ ശുശ്രൂഷാ കാലം ഫലപ്രദമാക്കി കൃപയുടെ നീർച്ചാലുകൾ അനുസ്യൂതം പകർന്നു നൽകി.

സഭയുടെ അതിർത്തികൾ സുരക്ഷിതമായി സംരക്ഷിക്കാൻ ഇടയ ശുശ്രൂഷയിൽ നിരന്തരം സഞ്ചരിച്ച അദ്ദേഹത്തിന്റെ ഭൗതിക യാത്ര 2023 നവംബർ 17-ന് നാലു മണിക്ക് അവസാനിച്ചു. അജപാലന ശുശ്രൂഷയിൽ വഴിവെളിച്ചമായ ഇടയന് ഹൃദയപൂർവ്വമായ പ്രണാമം.

# ചെറിയാൻ ചക്കാലക്കൽ കോറെപ്പിസ്ക്കോപ്പാ അന്തരിച്ചു

പാലക്കാട്; ചെറിയാൻ ചക്കാലക്കൽ കോർഎപ്പിസ്കോപ്പാ അന്തരിച്ചു. പാലക്കാട് യാക്കര സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയാണ് മാതൃഇടവക. സംസ്കാരം പിന്നീട്.

### ജീവിതവഴികൾ

കോട്ടയം ജില്ലയിലെ കോത്തല എന്ന സ്ഥലത്ത് ഒരു പൗരാണിക കുടുംബമാണ് ചക്കാലക്കൽ. 1952 മെയ് നാലിനാണ് ചക്കാലക്കൽ ചെറിയാൻ അച്ചന്റെ ജനനം. കുഞ്ഞൂഞ്ഞുകുട്ടി എന്ന ഓമന പേരിലാണ് ജന്മനാട്ടിൽ അറിയപ്പെട്ടിരുന്നത്. കുരുവിള തോമസ് പിതാവും ഏലിയാമ്മ തോമസ് മാതാവും ആയിരുന്നു. കുഞ്ഞച്ചൻ, തങ്കച്ചൻ എന്നിവർ സഹോദരന്മാരും കുഞ്ഞൂഞ്ഞമ്മയും, തങ്കമ്മയും സഹോദരിമാരും ആണ്. കോത്തല സെഹിയോൻ പള്ളി ആയിരുന്നു ഇടവക. സ്കൂൾ വിദ്യാഭ്യാസം കോത്തലയും പാമ്പാടിയിലുമായി നിർവഹിച്ചു. വെള്ളൂർ ടീച്ചേഴ്സ് ട്രെയിനിങ് സ്കൂളിൽ നിന്ന് അധ്യാപക പരിശീലനം നേടി, പിന്നീട് ആന്ധ്ര യൂണിവേഴ്സിറ്റിയിൽ നിന്ന് ബിരുദവും കുഞ്ഞൂഞ്ഞുകുട്ടി (ചെറിയാൻ അച്ചൻ) സമ്പാദിച്ചു.

പ്രൈമറി സ്കൂൾ വിദ്യാർത്ഥിയായിരിക്കുമ്പോൾ മലങ്കരയിലെ അപ്രഖ്യാപിത പരിശുദ്ധനായ പാമ്പാടി തിരുമേനി പൊത്തമ്പുറം ദയറാചാപ്പലിൽ വെച്ച് വിശുദ്ധ മദ്ബഹാ ശുശ്രൂഷകനായുള്ള കൈവയ്പ് നൽകി. 1971 കുഞ്ഞൂഞ്ഞുകുട്ടി പാലക്കാട് വെമ്പല്ലൂർ M.T & E. A സ്കൂളിൽ അധ്യാപകനായി ജോലി നേടുകയും പിന്നീട് മാരാമൺ, എരിമയൂർ സ്കൂളുകളിലും സേവനം അനുഷ്ഠിച്ചു. 1980-ൽ കുഞ്ഞൂഞ്ഞ്കുട്ടി വിവാഹിതനായി. സഹധർമ്മിണി കോട്ടയം തിരുവഞ്ചൂർ പറമ്പുരയിൽ ഈപ്പൻ പൗലോസിന്റെയും മറിയാമ്മയുടെയും മകൾ സാറാമ്മ (കേരള ഹെൽത്ത് ഡിപ്പാർട്ട്മെന്റ്), ഇവർക്ക് രണ്ട് ആൺ മക്കളാണ് ഉള്ളത് ഡെന്നി തോമസ് ചെറിയാനും , ഡെറ്റി പോൾ ചെറിയാനും. മരുമക്കൾ സൗമ്യ ഫിലിപ്പ്, മഹിമ കെ മാണി. കൊച്ചുമക്കൾ ബീഥോവൻ, ജോർദ്ദാൻ, ശിലോഹ്.

സഹോദരർ പരേതരായ കുര്യാക്കോസ് ചക്കാലക്കൽ, തോമസ് ചക്കാലക്കൽ സഹോദരിമാർ ഏലിയാമ്മ വർഗ്ഗീസ് (കോട്ടയം) അന്നമ്മ വർഗ്ഗീസ് (മണ്ണാർക്കാട്).

1981 ആഗസ്റ്റ് 18-ന് അന്നത്തെ മലബാർ ഭദ്രാസനാധിപൻ തീമോത്തിയോസ് തിരുമേനിയിൽ നിന്ന് കോറൂയോ പട്ടവും 1982 ജനുവരി 4ന് പൂർണ്ണ ശെമ്മാശ പട്ടവും അതേ വർഷം ഫെബ്രുവരി 11-ന് വൈദിക പട്ടവും സ്വീകരിച്ചു. ചെറിയാൻ ചക്കാലക്കൽ അച്ചൻ പ്രഥമ ദിവ്യബലി അർപ്പിച്ചത് മാവൂർ സെന്റ്. മേരീസ് ഓർത്തഡോക്സ് ദേവാലയത്തിലാണ്. ബഹുമാനപ്പെട്ട അച്ചന്റെ സേവനത്താൽ ധന്യമായ ഇടവകകളാണ് കൊല്ലങ്കോട് സെന്റ് മേരിസ്, കല്ലടിക്കോട് സെന്റ് തോമസ്, ആലത്തൂർ സെന്റ് സ്റ്റീഫൻസ്, മുണ്ടൻപാറ സെന്റ് ജോർജ്ജ്, കോങ്ങാട് സെന്റ് ജോർജ്ജ് , ഒലവക്കോട് സെന്റ് ജോർജ്ജ്, കഞ്ചിക്കോട് സെന്റ് ഗ്രിഗോറിയോസ്, മഞ്ചേരി സെന്റ് ഗ്രിഗോറിയോസ് , കരിമ്പ സെന്റ് ജോൺസ്, മുതുകുറുശ്ശി സെന്റ് ജോർജ്ജ്, നെന്മാറ ചാത്തമംഗലം സെന്റ് ജോർജ്ജ്, പാലക്കാട് സെന്റ് മേരിസ്, മണ്ണാർക്കാട് സെന്റ് മേരീസ് ആദിയായവ.

1998 ജൂലൈ ഒന്നു മുതൽ 2003 ജൂൺ 30 വരെ 5 വർഷം ചെറിയാൻ അച്ചൻ സേവനമനുഷ്ഠിച്ച പാലക്കാട് യാക്കര പള്ളിയിൽ അച്ചൻ വ്യക്തമായ വ്യക്തിമുദ്ര പതിപ്പിച്ചിട്ടുണ്ട്. സെന്റ് മേരിസ് സ്കൂളിന്റെ ഒന്നാം നില പണി കഴിപ്പിച്ചതും സ്കൂളിന്റെ വികസനത്തിനായി 51 സെൻറ് സ്ഥലം വാങ്ങിയതും ഈ കാലയളവിലാണ്. പാലക്കാട് ഇടവക ഒരിക്കലും മറക്കാനാവാത്തതാണ് ഈ സേവനവും സേവന കാലവും.

ബഹുമാനപ്പെട്ട ചക്കാലക്കൽ അച്ചൻ ബഹുമുഖ പ്രതിഭയും ഊർജ്ജസ്വലനായ സംഘാടകനുമായിരുന്നു. ഒരേസമയം തന്നെ സ്കൂൾ ഹെഡ്മാസ്റ്റർ പദവിയും ഇടവക വികാരിത്വവും ഒന്ന് മറ്റൊന്നിന് വിഘാതമാകാതെ നിഷ്ഠയോടെ മുന്നോട്ടു കൊണ്ടുപോയി. പാലക്കാട് സാമൂഹ്യ സാംസ്കാരിക വിദ്യാഭ്യാസ മണ്ഡലങ്ങളിൽ നിറഞ്ഞു നിൽക്കുന്ന പ്രതിഭാസമ്പന്നനാണ് ചെറിയാൻ അച്ചൻ. മലബാർ ഭദ്രാസന MGOCSM വൈസ് പ്രസിഡണ്ട്, മലങ്കര സഭ മാനേജിംഗ് കമ്മിറ്റി അംഗം (2002-2007 ), 3 പ്രാവശ്യം Diocean council മെമ്പർ, മലബാർ ഭദ്രാസന MOMS വൈസ് പ്രസിഡന്റ്, അഡ്മിനിസ്ട്രേറ്റർ മാർ ബസേലിയോസ് ബാലികാ സദനം മണ്ണാർക്കാട്, മലബാർ ഭദ്രാസന ഗോൾഡൻ ജൂബിലി സെലിബ്രേഷൻ 'GRANDIA 2003' ഫിനാൻസ് ചെയർമാൻ, പാലക്കാട് എക്യുമെനിക്കൽ മൂവ്മെന്റ് ഓറിയന്റേഷൻ പ്രോഗ്രാം ജനറൽ കൺവീനർ, മലബാർ ഈജിസ് സൊസൈറ്റി സെക്രട്ടറി, ചക്കാലക്കൽ കുടുംബയോഗം പ്രസിഡന്റ്, പാലക്കാട് ജില്ലാ ബൈബിൾ സൊസൈറ്റി പ്രസിഡണ്ട് (1998-2005 ) തുടങ്ങിയ പദവികൾ വഹിച്ചിട്ടുണ്ട്. പാലക്കാട് ജോയിന്റ് ക്രിസ്മസ് പ്രോഗ്രാമിന്റെ പ്രസിഡന്റ് പദം പല വർഷങ്ങളിലും വഹിച്ചു. പാലക്കാട് എക്യുമെനിക്കൽ മൂവ്മെന്റ് സ്ഥാപിക്കുന്നതിൽ പ്രധാന പങ്കു വഹിച്ചു.



2007 ഫെബ്രുവരി 10-ന് മണ്ണാർക്കാട് സെന്റ് മേരീസ് പള്ളിയിൽ വെച്ച് മലബാർ ഭദ്രാസന ഇടയൻ ഡോ. സഖറിയാസ് മാർ തെയോഫിലോസ് തിരുമേനിയിൽ നിന്ന് കോർഎപ്പിസ്കോപ്പാ പദവി സ്വീകരിച്ചു. എല്ലാവിധത്തിലും ദൈവാനുഗ്രഹത്താൽ ധന്യനായ ബഹുമാനപ്പെട്ട ചക്കാലക്കൽ അച്ചൻ മലങ്കര സഭയ്ക്കും മലബാർ ഭദ്രാസനത്തിനും അഭിമാനിക്കാവുന്ന സമുന്നത വ്യക്തിത്വത്തിന്റെ ഉടമയാണ്.

◆

"നമ്മുടെ സഭ ദൈവത്തിന്റെ വകയാണെന്നും അതു ഒരിക്കലും നശിച്ചു പോകാൻ ഇടയില്ലെന്നും നിങ്ങൾക്കു നല്ലപോലെ വിശ്വാസം ഉണ്ടായിരിക്കേണ്ടതാണ്. സഭ ദൈവത്തിന്റെ സ്വന്തമാണെന്നും അതിൽ സ്വാഭിപ്രായം നട്ടു വളർത്താൻ ആർക്കും ദൈവം അവകാശം നൽകിയിട്ടില്ലെന്നും എല്ലാവരും ധരിച്ചിരിക്കേണ്ടതാണ്."

**- പ. വട്ടശ്ശേരിൽ തിരുമേനി**




ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം തുമ്പമൺ ഭദ്രാസന വാർഷിക സമ്മേളനം പ. കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു. 5 ഭവനങ്ങളുടെ താക്കോൽ ദാനം പ. ബാവാ നിർവഹിച്ചു.



## ഫാ. ടി. എ. ജേക്കബ് അന്തരിച്ചു

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയിലെ സീനിയർ വൈദികൻ അമയന്നൂർ പുറങ്കാവിലായ തെക്കേക്കര വഴനത്തോട്ടത്തിൽ തേക്കുങ്കൽ ഫാ. ടി. എ. ജേക്കബ് (89) അന്തരിച്ചു. അബുദാബി, ദുബായ്, മസ്ക്കത്ത് എന്നീ ഓർത്തഡോക്സ് പള്ളികളുടെ സ്ഥാപക വികാരിയാണ്. കൽക്കത്ത ഓർത്തഡോക്സ് പള്ളി, കൊല്ലാട് സെയ്ന്റ് പോൾസ് പള്ളി, പാറമ്പുഴ സെയ്ന്റ് ജോർജ് പള്ളി, കുമരംകോട് സെയ്ന്റ് ഗ്രീഗോറിയോസ്, വെള്ളുക്കുട്ട സെയ്ന്റ് തോമസ് പള്ളി, കോയമ്പത്തൂർ ഓർത്തഡോക്സ് പള്ളി, മുംബൈ ദാദർ, താഴത്തങ്ങാടി എന്നിവിടങ്ങളിൽ വികാരിയിരുന്നു.

പ. എപ്പിസ്കോപ്പൽ സുന്നഹദോസ് ഓഫീസ് സെക്രട്ടറി, സെൻട്രൽ ഭദ്രാസന സെക്രട്ടറി, കോട്ടയം ഭദ്രാസന യുവജന പ്രസ്ഥാന വൈസ് പ്രസിഡന്റ്, പമ്പാടി ദയറാ ഐ.ടി.സി. സെക്രട്ടറി, പിറമാടം പ്രത്യാശ ഭവൻ സെക്രട്ടറി എന്നീ നിലകളിൽ സേവനമനുഷ്ഠിച്ചു. പുറങ്കാവിലായ തെക്കേക്കര വഴനത്തോട്ടം കുടുംബയോഗം പ്രസിഡന്റ് എന്നനിലയിൽ സേവനമനുഷ്ഠിച്ചു വരുകയായിരുന്നു.

സംസ്കാരം പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ മുഖ്യകാർമികത്വത്തിൽ അമയന്നൂർ കാരാട്ടുകുന്നേൽ സെയ്ന്റ് മേരീസ് ഓർത്തഡോക്സ് പള്ളി സെമിത്തേരിയിൽ നടത്തി.



കോട്ടയം ഭദ്രാസനത്തിലെ നാലാമത് ക്ലെർജി റിഫ്രഷർ കോഴ്സ് പാമ്പാടി ദയറായിൽ നടന്നു. ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസും പ്രമുഖ വൈദികരും നേതൃത്വം നൽകി.



തുമ്പമൺ ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ ഭദ്രാസനത്തിലെ എല്ലാം ദേവാലയങ്ങളിലേയും സമർഥരായ വിദ്യാർത്ഥിക്ക് ഉന്നത വിദ്യാഭ്യാസത്തിനുള്ള സ്കോളർഷിപ്പ് നൽകി ഭദ്രാസന മെത്രാപ്പൊലീത്താ ഡോ. ഏബ്രഹാം മാർ സെറാഫിം അദ്ധ്യക്ഷത വഹിച്ച യോഗം പത്തനംതിട്ട ജില്ല കളക്ടർ ഷിബു എ. ഐ.എ.എസ്. ഉദ്ഘാടനം നിർവഹിച്ചു.



പരിശുദ്ധ പരുമല തിരുമേനിയാൽ ശിലാസ്ഥാപനം നിർവഹിക്കപ്പെട്ടതും പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയാൽ കൂദാശ ചെയ്യപ്പെട്ടതുമായ അടൂർ -കടമ്പനാട് ഭദ്രാസനത്തിലെ സെന്റ് പീറ്റേഴ്സ് ആൻഡ് സെന്റ് പോൾസ് ഓർത്തഡോക്സ് വലിയ പള്ളിയിലെ പെരുന്നാളിന് ഇടവക വികാരി ഫാ. ജെറിൻ ജോൺ, അടൂർ കൊടിയേറ്റി.

### വട്ടിപ്പണക്കേസ് വാദം

11-9-1928: വട്ടിപ്പണക്കേസ് വട്ടശ്ശേരിൽ തിരുമേനിയെ വിസ്തരിക്കുന്നു. ഇട്ടിച്ചെറിയാ വക്കീലിന്റെ അതിസാമർത്ഥ്യവും യുക്തിപരവും, ആരും കുടുങ്ങി പോകുന്നതുമായ ചോദ്യങ്ങൾക്ക് തിരുമേനിയുടെ യാതൊരു പ്രയാസവും കൂടാതെയുള്ള മറുപടികൾ കേൾക്കേണ്ടതു തന്നെയാണ്.

12-9-1928: ഇട്ടിച്ചെറിയാ വക്കീലിന്റെ കൈ, സ്വന്തം കുതിര ചവിട്ടി വിരലൊടിഞ്ഞത് വെച്ചുകെട്ടിക്കൊണ്ടാണ് ഇന്നു വിസ്തരിച്ചത്.

*(കാനം പറപ്പള്ളിത്താഴെ പി. എം. ജേക്കബ് കത്തനാരുടെ ദിനവൃത്താന്ത കുറിപ്പുകളിൽ നിന്നും)*



കാതോലിക്കേറ്റ് & എം. ഡി സ്കൂൾസിന്റെ കീഴിലുള്ള ആലപ്പുഴ ജില്ല യിലെ വെണ്മണി ലോഹിയ മെമ്മോറിയൽ ഹൈസ്കൂൾ കാതോലിക്കേറ്റ് & എം. ഡി സ്കൂൾസ് മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ സന്ദർശിയ്ക്കുകയും അദ്ധ്യാപകരോടും കുട്ടികളോടും സംവദിക്കുകയും ചെയ്തു.




Abraham Mar Stephanos met with Bishop Bartholomew of Ariane, Vicar General of the Greek Orthodox Metropolis of Germany, Archpriest Radu Constantin Miron, Ecumenical Officer of the Greek Orthodox Metropolis of Germany and Chairman of the Association of Christian Churches (ACK) in Germany, as well as Dr. Vliagkoftis, Director of the Offices of the Greek Orthodox Metropolis, at the headquarters of the Greek Orthodox Church in Germany in Bonn. During the meeting, discussions revolved around the Church's potential involvement in dialogical bodies and interdenominational organizations, exploring ways to officially participate in these initiatives.





മർത്തമറിയം വനിതാ സമാജം തിരുവനന്തപുരം ഭദ്രാസന കലാമേള ആയൂർ, ഇടമുളയ്ക്കൽ, വി.എം.ഡി.എം. സെന്ററിൽ വച്ച് നടന്നു. ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് ഉത്ഘാടനം ചെയ്തു.



അലൈൻ സെന്റ് ഡയനീഷ്യസ് ദേവാലയത്തിൽ വച്ച് നടത്തപ്പെട്ട ഓ.സി.വൈ.എം. യു.എ.ഇ. സോണിന്റെയും ഗൾഫ് റീജിയന്റെയും സംയുക്ത കോൺഫറൻസിന്റെ സ്മരണ നിലനിർത്തുവാൻ വേണ്ടി അലൈൻ സെന്റ് ഡയനീഷ്യസ് ഓർത്തഡോക്സ് യുവജനപ്രസ്ഥാനം ആവിഷ്ക്കരിച്ച 'ഒരുമ ഭവനപദ്ധതിയുടെ' ഔദ്യോഗികമായ ഉദ്ഘാടനവും ലോഗോ പ്രകാശനവും ഡോ.യൂഹാനോൻ മാർ ദെമെത്രിയോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു.



കോട്ടയം ഭദ്രാസന സണ്ടേസ്കൂൾ പവിത്രദർശനം ക്യാമ്പ് പാമ്പാടി ദയറയിൽ നടന്നു. ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് ഉദ്ഘാടനം ചെയ്തു. സണ്ടേസ്കൂൾ സോണൽതല വിജയികളെ അനുമോദിച്ചു.

**ഡോ. സിന്ധു ജോൺസ്**
**കാതോലിക്കേറ്റ് കോളജ് പ്രിൻസിപ്പാൾ**

പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് പ്രിൻസിപ്പാളായി നിയമിതയായ
പ്രൊഫ. ഡോ.സിന്ധു ജോൺസ്.
കോട്ടയം ബസേലിയോസ് കോളജ് ഫിസിക്സ് വിഭാഗം മേധാവി ആയിരുന്നു.
റാന്നി അരുവിക്കൽ ഡോ. എ.വി. മാത്യുവിന്റെ ( കൺസൾട്ടൻറ് ഗൈനക്കോളജിസ്റ്റ്,
മന്ദിരം ആശുപത്രി, മാങ്ങാനം) സഹധർമ്മിണിയാണ്.
മക്കൾ: ഡോ. സൈറാ സൂസൻ മാത്യു ( എയിംസ്, ഡൽഹി),
അന്ന മറിയം മാത്യു (ഗവ.മെഡിക്കൽ കോളജ് വിദ്യാർത്ഥി, ജോഹാർട്ട് )